# THE CHURCH WEEKLY

| Vol. VII. | SUNDAY 19th JULY 1953 | PRICE 2 ANNAS PER COPY | NO. 28 |
|---|---|---|---|

# THE INDIVISIBLE CHURCH OF GOD

## DR. RADHAKRISHNAN'S ADDRESS

LONDON, July 11.

India's Vice-President, Dr. S. Radhakrishnan, said to-day that there was no such thing as a complete division of the world into two hostile camps. The whole course of history was one vivid illustration of this truth.

Dr. Radhakrishnan was speaking at a reception held in his honour by the Indian Chamber of Commerce of Great Britian.

India's Vice-President said that the world could not be divided into two camps, one pure white and the other jet black. History showed that the enemy of to-day was transformed into the friend sometime later.

"That is also the teaching of all religions," Dr. Radhakrishnan said. "If you look deeply into the heart of your enemy you will find there the heart of your twin brother. The problem before the world is, therefore, not one of crusading against an enemy but of manifesting the good in ourselves."

Dr. Radhakrishnan said that this was India's approach to international problems and there was great respect in the world to this approach. He recalled that an illustrious American who had recently visited India had said afterwards that India would rather die than be intimidated or coerced into a line she disapproved.

There were those who wanted to unite the world on a basis of materialism but they were bound to fail, India's philosopher-statesman said. There was an element in man which defied material handling. "We must recognise that there is a spark of spirit in man and build the world on that recognition.

"We belong to the one indivisible church of God though we may be of the Church of Christ or of the Buddha or of the Hindu persuasion. It is on the basis of that unity that the world can be brought together."

Dr. Radhakrishnan said that in the six years that had passed since India became independent she had been trying to do all that a country could do for progress. One distinguished visitor to India had described her as among the 12 best governed countries of the world and probably the most stable in Asia.

India's general elections and the way in which the Indian parlament was carrying on its business showed that she was trying to utilise the parliamentary method in a useful way, Dr. Radhakrishnan added. "We have integrated the country, there is no place where the writ of the President does not run, and there is well established security."

Dr. Radhakrishnan said that in the work of raising the standard of living of the Indian people the businessman could help greatly. It was for the leaders of India's commerce and industry to show to the world that they were imbued with the spirit of subordinating private to public interests; Commercial and business enterprise should be utillised in the building up of a democratic India.

Mr. Lalji Mehrotra, President of the Indian Chamber of Commerce in Great Britain, in welcoming Dr. Radhakrishnan, described him as a very appropriate vehicle of India's message to the world and as an honoured representative of the Indian Republic.

Referring to Dr. Radhakrishnan as a world-famous Philosopher, Mr. Mehrotra said that there was scope for the philosophical out look in the business world. "Even in this great market of London where it is stated you have to be as sharp as a rapier, we come across strange cases of generosity", he said.

---

*Letter* to the Editor

## South India's St. Thomas

Sir,

May I note down a few observations on Rev. Fr. Jackson's statements on St. Thomas in the Church Weekly of 5th July?

1) 3rd July Translation—Malabar now says it is the day of his priestlane-*martyrdom*. The early Portuguese here have recorded—that South Indian Christians "say and swear that his bones had never been disturbed", except by the Portuguese in 1521—22 and 1523. But now Malabar says *most of the bones* were translated to Ortona via Edessa and Chios, and claim them back. It will get one bone in November.

2) Edessa, birth-place—who has "thought" so? Another has thought that he was a Jew born at Oorakakam in Cochin, and Oorakam was wrongly interpreted as Vraha (=Edessa). Where is that Oorakam?

3) Traditions Taxila—no, it is modern archaeologists' opinion. Correct spelling is Gondo-*phares*. Abdagases ocurs in no St. Thomas record; Jumna and Karachi also *ditto*.

4) **In Konkan with Bishop Pulomavi**—*mere fancy* of a very recent writer, 1942 A. D.

5) **St. Bartholomew in Konkan**—no, the earliest *specific* mention of his "India" is by Rufinus (4th cent.), as "India adhaerens Ethiopia"=India adherent to Ethiopia. Most historians take it as the *pseudo*—India near Ethiopia, i.e. South Arabia—e g. Dr. Mingana.

6) Was St. Mathew's Gospel extant "about 70 A. D." or in St. Thomas's days, 52 to 68 A. D., as the Ernakulam address of Dec. 1952 to H. E. Cardinal Gilroy has stated?

7) **Jewish Colony**—no document locates it in Kerala in the first or early centuries.

8) **Socotra**—no early evidence; even from Marco Polo, 1293 A. D.

9) **"Arrival Jan. or Feb."**—mere assumption. Travancore's Niranam (നിരണം ചരിതം) *Biography of St. Thomas*, 72—73 A. D., says he landed here first in Dhanu 50 A.D. But that *Charitam* has had no existence at all.

10) **Claim as founder**—not recorded before 13th cent. anywhere in the world.

11) *Names Andrew, Kepa &c.*—all orally in the above Charitam's summary, the "Song of 1601 A D.", which is *spurious*. "*putting his own garment*" ... is only a quotation from that spurious Song. It has no value as evidence.

12) **"Kepa Kollam"**—no, really കല്ലാംകേപ്പാ (kallaam Keppa=Caphas the stone) in the above Song.

13) **"Pallur, Kotta"**, ... & the above (12) for Palur, Kokka... and kallaam, are *errors* found already in Wald's *St. Thomas*, Indore, 1952, pages 68, & 67.

14) **To Madras via Nagercoil**, &c. —mere guess.

15) **Two Mounts, Cross, 19th December**—all these came in only after Portuguese contact, say after 1500 A D.

16) **21st December**—Rome's date, and not of the "whole Church." Malabar has "3rd of Thumuz", Syrian; others have several other dates!

17) **Thomman, 4th cent.**—other dates also are on record (*not before* 1500) e.g. 745, 811, 886, and 8th century, for Thomman; 4th cent. also found after 1500 A. D. "*some bishops*"—only one, Mar Joseph. in tradition. "*From Persia*"—no, from Cana in Galille, or Cana in Arabia, or Canan, say other speculators.

18) "Some part of relics—see 1 above.

19) "**Reputed site**"—two St. Thomas tombs were opened in Mylapore in 1921—22 and 1923. The present one is the latter, and it contains "part of the bones" of 1923, as Fr. Shouriah's book, 1950, Madras, page 41 says. The Skeleton from the other tomb, now not pointed out, was sent to Goa in 1522; the other was not sent anywhere.

20) **Veneration**—in 1871 Col. Yule recorded that the Madras Catholic authorities "are strong in disparagement of the special sanctity of the tomb, and of the whole story" of St. Thomas. On 6-2-this year Rev. Fr. Heras, S. J., Bombay researcher, said St. Thomas's tomb "*has never been in Mylapore.*" In M. Polo's Marignolli's, Barbosa's, and Diogo's days (1238 to 1517) Mylapore "Thomas" (*a Saracen* as Muslims said) was a Pariah-arrow-killed *non*-martyr. Why? After 1517 he was *made* an *Emparan-soolam*-martyr, and other kinds of martyr.

Why that *volte face?*

Rev. Fr. Jackson has not, like all other writers on St. Thomas, considered the above anomalies, self-contrdictions and counter-evidence. While real St. Thomas's skull certified as entire with "*no part missing*", has been at Ortona (see 1 above) since 1258 A.D., *skull*-bones, &c. were found in the above two Mylapore St. Thomas tombs, could either of these two skeletons and tombs be really the Apostle's? Was one of them the above Muslim *Saracen* saint's (see 20)? — a non-martyr Thoma's? Thoma was a name used by Muslims also (as Thuma, Thawwama). On 18th Oct. last year Prof. Latourette, reputed church historian, said in a letter that the evidence against South India "is very convincing". *Encyclo, Britannica* (1947) is *wrong* in finding "agreement" between the traddition of Edessa and the traditions (about non-martyre and then martyr) of South India.

T. K. Joseph, 6/7/1953.

Author of a book (manscript) on South India's St. Thomases in 5 or 6 tombs (2 in Mylapore) 2nd on other St. Thomases in Amerisa, Germany, Japan, Ethiopia, &c.

## ഇൻഡോനേഷ്യയിൽനിന്നുള്ള ക്ഷണം

ഇൻഡോനേഷ്യയിൽ നിന്നുള്ള ക്ഷണമനുസരിച്ച് കഴിഞ്ഞ വർഷം അവിടെയുള്ള എസ്സ്.സി. എം.ന്റെ സെക്രട്ടറിസ്ഥാനം ഏറ്റെടുക്കുവാൻ അവിടേക്കു പോയ പുതുപ്പള്ളി സ്വദേശിയായ ശ്രീ സി.ഐ.ഇട്ടി എം. ഏ. അവിടെയുള്ള തന്റെ അനുഭവങ്ങളെക്കുറിച്ച് ഒരു സ്നേഹിതനയച്ച കത്തിന്റെ ഒരു ഭാഗം വായനക്കാരുടെ ശ്രദ്ധയ്ക്കും പ്രാർത്ഥനയ്ക്കുമായി ഇവിടെ പ്രസിദ്ധീകരിച്ചുകൊള്ളുന്നു.

"കഴിഞ്ഞ ഏതാനും മാസം ഞാൻ ഈ രാജ്യത്തു ചെലവഴിച്ച കാലങ്ങളാണ് എന്റെ ആയുസ്സിലെ ഏറ്റവും സന്തോഷകരവും സംഭവബഹുലവുമായ അവസരം. സുവിശേഷവേലയ്ക്ക് ഏറ്റവും ഒരുക്കപ്പെട്ട ഒരു സ്ഥലമാണ് ഈ രാജ്യം. ജനങ്ങൾ പൊതുവെ സുവിശേഷം കേൾക്കുന്നതിനും യേശുക്രിസ്തുവിനെ രക്ഷിതാവായി സ്വീകരിക്കുന്നതിനും വളരെ സന്നദ്ധത പ്രദർശിപ്പിക്കുന്നു. ഒരു വലിയ സംഖ്യ പേരിനു മഹമ്മദീയരാണെങ്കിലും ആ വിശ്വാസത്തിൽ ജീവിക്കുന്നവർ വളരെ ചുരുക്കമാണ്. എന്റെ ഇവിടത്തെ താമസത്തിനിടയ്ക്ക് എസ്സ്. സി. എം.ന്റെ പ്രവർത്തനഫലമായി ഒരു നല്ല സംഖ്യ വിദ്യാർത്ഥികൾ സ്നാനം സ്വീകരിച്ച് സഭയുടെ അംഗമായി ചേർന്നിട്ടുണ്ട്. വേറെ ഒരു നല്ല കൂട്ടം ഒരുങ്ങിക്കൊണ്ടിരിക്കുന്നു. പെന്തിക്കോസ്തു ആഴ്ചവട്ടത്തിൽ ഒരു ഗ്രാമത്തിൽ അഞ്ചു ദിവസത്തെ ഒരു സുവിശേഷക്യാമ്പ് ഞാൻ ഏർപ്പാടു ചെയ്തിരുന്നു. ഓരോ ദിവസം വൈകിട്ടും നാലായിരത്തിലധികം ക്രൈസ്തവേതരർ വീതം ഞങ്ങളുടെ വെളിയോഗങ്ങളിൽ സംബന്ധിച്ചിരുന്നു എന്നു കേൾക്കുമ്പോൾ നിങ്ങൾക്ക് അതിശയം തോന്നിയേക്കാം. എന്നാൽ ഇതിനുമുമ്പ് ഈ രാജ്യത്ത് ഇതുപോലെ ഒരു ശ്രമം ചെയ്യപ്പെട്ടിട്ടില്ല എന്നുള്ളത് എത്ര സങ്കടകരമാണ്. സഭയ്ക്കു വേണ്ടി ഇപ്രകാരം പ്രവർത്തിക്കുവാൻ തയ്യാറുള്ള ആളുകളുടെയും നേതാക്കന്മാരുടെയും അഭാവമാണ് ഇതിനു പ്രധാനകാരണം. സുവിശേഷവേലയ്ക്ക് നിയുക്തരായിരിക്കുന്ന ചുരുക്കം ചിലരാകട്ടെ പ്രവർത്തനത്തിന്റെ ആധുനികങ്ങളായ മുഖാന്തിരങ്ങളെക്കുറിച്ചു അജ്ഞരുമാണ്. യൂറോപ്പിൽ നിന്നോ അമേരിക്കയിൽനിന്നോ നൽകപ്പെടുന്ന എല്ലാ സഹായങ്ങളെയും ഈ രാജ്യത്തിലെ ജനങ്ങൾ സംശ

യത്തോടുകൂടിയാണ് വീക്ഷിക്കുന്നത്. ഡച്ചുകാരുടെ സാമ്രാജ്യദുഷ്പ്രഭുത്വത്തിനെതിരായി നടന്ന ദുരിതപൂർണ്ണമായ സ്വാതന്ത്ര്യസമരത്തിന്റെ ഒരു പ്രത്യാഘാതമാണ് അത്.

അതുകൊണ്ട് എനിക്ക് ബോദ്ധ്യപ്പെടുന്ന സത്യം ഭാരതത്തിലെ സഭകൾ ഇൻഡോനേഷ്യൻ സഭയ്ക്ക് സഹായഹസ്തം നീട്ടിക്കൊടുക്കണമെന്നതാണ്. അപ്രകാരമുള്ള ശ്രമം നമ്മുടെ സഭകളും ഇൻഡോനേഷ്യയിലെ സഭയുമായി ഒരു സുദൃഢബന്ധം സ്ഥാപിക്കും. മിഷ്യനറിവേലയ്ക്കുള്ള നമ്മുടെ സുവിശേഷതാല്പര്യവും ഭാരവും ആഴമാക്കുന്നതിനും അതു സഹായിക്കും. എല്ലാററിനും മീതെ ദൈവരാജ്യത്തിൽ ആയിരമായിരം ആത്മാക്കൾ ചേർക്കപ്പെടുകയും ചെയ്യും. ഈ ആഗ്രഹം എങ്ങനെ പ്രായോഗികമാക്കാമെന്നുള്ളതിനെക്കുറിച്ച് ഇവിടത്തെ സഭയുടെ ചില നേതാക്കന്മാരും ഞാനും ഒരുമിച്ചു ആലോചിക്കുകയായിരുന്നു. ഒരു ചെറിയപദ്ധതി ഇപ്പോൾ ഞങ്ങൾ തീരുമാനിച്ചിരിക്കയാണ്. അത് ഒരു മിഷ്യനറിഅടിസ്ഥാനത്തിൽ രണ്ടുക്രിസ്ത്യൻഹൈസ്കൂളുകളിൽ വേല ചെയ്യാൻ ഇൻഡ്യയിൽ നിന്നും നാല്പ ബിരുദധാരികളായയുവാക്കന്മാരെയും ക്ഷണിക്കുക എന്നുള്ളതാണ്. ഈ നാലുപേരുടെ സഹായത്തോടുകൂടി രാജ്യം എങ്ങുമുള്ള ഹൈസ്ക്കൂൾ വിദ്യാർത്ഥികളുടെയും ഇടയിൽ വിപുലമായ ഒരു സുവിശേഷസംരംഭം ആരംഭിക്കുക എന്നതാണു ഞങ്ങളുടെ ലാക്ക്..........കോളജുകളിലും ഇതുപോലെയുള്ള ഒരു ശ്രമം ആരംഭിക്കുവാൻ ഞങ്ങൾ ഉദ്ദേശിക്കുന്നുണ്ട്.

ഒരു വർഷംകൂടി ഇവിടെ താമസിക്കുവാൻ ഞാൻ തീരുമാനിച്ചിരിക്കുകയാണ്. സുവിശേഷവേലയ്ക്കുവേണ്ടിയുള്ള വിപുലമായ അവസരങ്ങളും സാദ്ധ്യതകളുമാണു ഇവിടെ തുടരുവാൻ എന്നെ നിർബന്ധിക്കുന്നത്. എന്റെ പ്രവർത്തനം നിങ്ങളുടെ പ്രാർത്ഥനയിൽ ഓർക്കുമല്ലോ".

(യുവലോകം)

---



# അമേരിക്കയിലെ ആദായനികുതി

1900-ാമാണ്ടിൽ ഒരമേരിക്കൻ പത്തുലക്ഷം ഡോളർ സമ്പാദിച്ചാൽ അതു മുഴുവൻ ചെലവാക്കാൻ അയാൾക്കു സ്വാതന്ത്ര്യമുണ്ടായിരുന്നു. എന്നാൽ ഇന്നാകട്ടെ, 10 ലക്ഷം ഡോളറിന്റെ 16 ശതമാനം (ഏകദേശം 1,60,000 ഡോളർ) മാത്രമേ അയാൾക്കു ലഭിക്കുന്നുള്ളു. അതൊരു വലിയ സംഖ്യയാണെങ്കിലും. തന്റെ മുൻഗാമികളായ ലക്ഷപ്രഭുക്കളെപ്പോലെ ജീവിക്കാൻ അയാൾക്കു സാധിക്കുന്നില്ല. ഇന്നൊരു അമേരിക്കൻ കുബേരന്റെ ഭവനം സന്ദർശിക്കുന്നപക്ഷം കണ്ണഞ്ചിക്കുന്ന കാഴ്ചകളോ അത്ഭുതപദാർത്ഥങ്ങളോ കാണാൻ കഴിഞ്ഞില്ലെന്നു വരും.

അയാളുടെ ബാക്കി പണം എവിടെപ്പോകുന്നു? അതു നികുതിയിനത്തിൽ ഗവണ്മെന്റിലേക്കാണു പോകുന്നത്. യുണൈറഡ് സ്റ്റേററ്സിൽ ധനികന്റെ നിലയിലുണ്ടായ ഈ വ്യതിയാനം ശ്രദ്ധാർഹമാണ്. വിവിധ നിലകളിലുള്ള ആദായം കിട്ടുന്ന ജനങ്ങളുടെ യഥാർത്ഥ ക്രയശക്തി ഈവിധം സമീകരിച്ചതിനു പ്രധാനമായി സഹായിച്ചതു് ആദായനികുതിയായിരുന്നു. ധനത്തിന്റെ താഴോട്ടുള്ള ഈ ഗതിക്ക് ഒരു സാമൂഹിക പ്രാധാന്യമുണ്ട്. മദ്ധ്യനിലയിലേക്കുള്ള ഒരു നിശ്ചിതപ്രവണതയാണിതു സൂചിപ്പിക്കുന്നത് – കുറഞ്ഞ ആദായം ലഭിക്കുന്നവരുടെ ഉയർച്ചയും വമ്പിച്ച ആദായക്കാരുടെ താഴ്ചയും നിമിത്തം, ഇടത്തരക്കാരുടെ സംഖ്യ വർദ്ധിക്കുകയാണ്.

1913-ലാണ് യു. എസ്.-ൽ ആദായനികുതി അവതരിപ്പിച്ചത്. 20,000 ഡോളർ വരെ ആദായത്തിന് ഒരു ശതമാനം നികുതി മാത്രമേ ആദ്യം ചുമത്തിയിരുന്നുള്ളു. ആദായവിതരണത്തിലെ അസമത്വങ്ങൾ പരിഹരിക്കുന്നതിൽ ആദായനികുതിക്കുള്ള മൂല്യം അന്നു ഗവണ്മെന്റിനു മനസ്സിലായിരുന്നില്ല. ഈ ബോധ്യവും, വ്യക്തി അവന്റെ കഴിവിനനുസരിച്ചു കൊടുക്കണമെന്ന ആശയവുമാണ് ഇന്നത്തെ അമേരിക്കൻആദായനികുതിഏർപ്പാടിനു ആധാരം.

## നികുതി നൽകുന്നതിനുള്ള കഴിവ്

നികുതി നൽകുന്നതിനു സാധാരണ പൗരനുള്ള കഴിവ് അവന്റെ ആശ്രിതരുടെ സംഖ്യ, പൊതുജനസംഭാവനകൾ, ആദായസമ്പാദനത്തിലുണ്ടാകുന്ന ചെലവ് എന്നിവയെ ആശ്രയിച്ചിരിക്കുന്നു. ഏററവും ഉയർന്ന ആദായത്തിൽ ഏററവുമധികം നികുതി ചുമത്തുന്ന ഒരു "സ്ലൈഡിങ്ങ് സ്കെയിൽ" സമ്പ്രദായമാണിന്നു നിലവിലിരിക്കുന്നത്.

സാമ്പത്തിക കാര്യക്ഷമതയ്ക്ക് ഒഴിച്ചുകൂടാത്ത ഒരു അല്പിഷ്ഠജീവിതനിലവാരമുണ്ട്. അതു പുലർത്തുന്നതിലേക്ക് ആദായത്തിന്റെ ഒരംശം നികുതിയിൽനിന്ന് ഒഴിവാക്കിയിരിക്കുന്നു. ഒരു വ്യക്തി തന്റെ ആദായത്തിൽ 600 ഡോളറിനു നികുതി കൊടുക്കേണ്ടതില്ല. ആദായം 800 ഡോളറാണെങ്കിൽ 40 ഡോളറും, 2000 ഡോളറാണെങ്കിൽ 280 ഡോളറും, ആദായം 10,000 ഡോളറാണെങ്കിൽ 2,347 ഡോളറും 25000 ഡോളറാണെങ്കിൽ 9,362 ഡോളറും ഒരുലക്ഷം ഡോളറാണെങ്കിൽ 65,541 ഡോളറും നികുതി കൊടുക്കണം. 1953....ൽ ഒരു കുബേരൻ തന്റെ ആദായത്തിൽ ഓരോ പത്തുലക്ഷം ഡോളറിനും 8,40,147 ഡോളർ ആദായനികുതി നൽകേണ്ടിയിരിക്കുന്നു.

അമേരിക്കൻ ആദായനികുതിയുടെ ഒരു പ്രത്യേകത, ഒരു കുടുംബം പുലർത്തുന്നതിനു ഗൃഹനാഥനുണ്ടാകുന്ന ചെലവുപരിഗണിക്കപ്പെടുന്നുവെന്നതാണ്. ഒരു ആശ്രിതാംഗത്തിനും 600 ഡോളർ വീതം കുറച്ചു ബാക്കി ആദായത്തിനു മാത്രം ഗൃഹനാഥൻ നികുതി കൊടുത്താൽ മതി.

കുട്ടികളോ മററാശ്രിതരോ ഉണ്ടെന്നുവരുകിൽ നികുതികൊടുക്കേണ്ടാത്ത ആദായത്തിന്റെ തുക വർദ്ധിക്കും. രണ്ടു കുട്ടികളുള്ള ദമ്പതിമാരുടെ ആദായം 2675 ഡോളറിൽ കുറവാണെങ്കിൽ അവർ ആദായനികുതി കൊടുക്കേണ്ടതില്ല. രണ്ടാശ്രിതരോടുകൂടിയ ദമ്പതിമാർക്കു 25,000 ഡോളർ ആദായമുണ്ടെന്നു വരുകിൽ അവരുടെ നികുതി 7,004 ഡോളർ മാത്രമാണ്. എന്നാൽ 25000 ഡോളർ ആദായം കിട്ടുന്ന ഒരു ഒററവ്യക്തി 9,362 ഡോളർ ആദായനികുതി കൊടുക്കണം.

ഓരോ വ്യക്തിയും അവനവന്റെ ആദായറെക്കാർഡുകൾ സൂക്ഷിക്കണമെന്ന് ഗവണ്മെന്റു നിഷ്കർഷിക്കുന്നുണ്ട്. മാർച്ച് 15-ാംനു അർദ്ധരാത്രിക്കു മുമ്പായി 5 കോടിയിൽ പ

# ക്രിസ്തുശിഷ്യനായ മാർത്തോമ്മാ

## അസന്ദിഗ്ദ്ധങ്ങളായ ചരിത്രസാക്ഷ്യങ്ങൾ

(ശൂരനാട്ടു കുഞ്ഞൻപിള്ള എം. എ.)

ക്രിസ്തു ശിഷ്യനായ മാർത്തോമാ കേരളത്തിൽ വന്നോ? മലബാറിൻെറ പൗരാണികചരിത്രത്തിൽ വളരെയേറെ വിവാദങ്ങൾക്കിടയാക്കിയിട്ടുള്ള പ്രശ്നങ്ങളിൽ ഒന്നാണിതു്. പണ്ഡിതന്മാർ പലർ ഈ വിഷയത്തെപ്പററി ചർച്ച നടത്തിയിട്ടുണ്ടു്. വിശുദ്ധൻെറ മലബാർ സന്ദർശനത്തെപ്പററി അവരുടെയിടയിൽ ശക്തിയായ അഭിപ്രായാന്തരമുണ്ടു്. ഈ പാരമ്പര്യം 'വിശ്വാസത്തെപ്പററി സന്ദേഹമുള്ളവരുടെ ഗണത്തിൽ പെടുന്നവരാണു് ബ്രാസ്സേജ്, ലാക്രോസ്സ്, ഫിലിമൊണ്ടു്, റെനഡോട്ടു്, ആബെഫ്ളൂറി, ബർണൽ, കായെ, മീൽനിറേ, ധവ. മാററിൻ മുതലായവർ. എന്നാൽ പരമ്പരാഗതമായ ഈ വിശ്വാസത്തെ ശക്തിയുക്തം പിൻതാങ്ങുന്നവരായി ഇവരോടൊപ്പം ഈടും നിലയുമുള്ളവരുടെ ഒരു ഗണം ആദിമകാലംമുതൽക്കേ ഉണ്ടു്. ഇന്നും ഉണ്ടു്. മലബാറിലെ സിറിയൻസും റോമാസിറിയൻസും മാർത്തോമ്മാ ക്രിസ്ത്യാനികൾ എന്നാണു് വിളിക്കപ്പെടുന്നതു്. ഈ പേർ മാർത്തോമ്മായുടെ മലബാർ സന്ദർശനത്തെ സൂചിപ്പിക്കുന്നു. ഈ വസ്തുത വൈദികർ, സഞ്ചാരികൾ ഇവരുടെ ലേഖനങ്ങളിലും മലയാള ഭാഷയിലുള്ള പുരാതന പാട്ടുകളിലും സൂചിപ്പിക്കപ്പെടുന്നതും ശ്രദ്ധാർഹമാണു്. ക്രൈസ്തവർ പൊതുവെ തലമുറ തലമുറകളായി ഈഷൽഭേദം കൂടാതെ ഇതു വിശ്വസിച്ചുപോരുന്നു എന്നുള്ളതും സവിശേഷം ശ്രദ്ധയെ ആകർഷിക്കുന്ന ഒന്നാകയാൽ ഇതു വൈദിക ഭാവനയിൽ രൂപമെടുത്ത ഒന്നായി തള്ളിക്കളയത്തക്കതല്ല.

പാരമ്പര്യം, ചരിത്രരേഖകൾ ഗണനീയരായ എഴുത്തുകാരുടെ ലേഖനങ്ങൾ ഇവയെ വിവരിക്കുയും വിശകലനം ചെയ്യുകയും ചെയ്തശേഷം ബിഷപ്പ് മെഡ്ലിക്കോട്ടിൻെറ നിഗമനത്തെ അംഗീകരിക്കുവാൻ നാം നിർബന്ധിതരാകുന്നു എന്നു ലേഖകൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

ആ നിഗമനങ്ങളെ ലേഖകൻ ഇങ്ങനെ സമാഹരിക്കുന്നു:—

കാസ്പിയൻ കടലിനു തെക്കുസ്ഥിതിചെയ്യുന്ന പ്രദേശങ്ങളിലും പേർഷ്യയിലും മാർത്തോമ്മാമതപ്രചരണം നടത്തിയിരിക്കണം. ഈ സഞ്ചാരത്തിനിടയിൽ ഉത്തരേന്ത്യയിലെ രാജാവു ഗോണ്ടോഫറസുമായി പരിചയപ്പെടാൻ അദ്ദേഹത്തിനു അവസരം ലഭിച്ചിരിക്കണം. കന്യകമറിയം ദിവംഗതയായശേഷമായിരുന്നിരിക്കണം മാർത്തോമ്മായുടെ രണ്ടാമത്തെയാത്ര. അന്നു വിശുദ്ധൻ പലസ്തീനായിൽനിന്നു തിരിച്ചു. ഉത്തര ആഫ്രിക്കയിലും എത്യോപ്യായിലും അവിടെനിന്നു സൊക്കോട്രായിലും പോയിരിക്കണം. സൊക്കോട്രായിൽ വിശുദ്ധൻ സുവിശേഷപ്രസംഗവും മതപരിവർത്തനവും വടത്തി അവിടെ വിശുദ്ധൻ കുറേക്കാലം താമസിച്ചിരിക്കണം. അവിടെനിന്നു് അദ്ദേഹം അന്നു് ഒരു അന്തർദ്ദേശിയ തുറമുഖമായിരുന്ന കൊടുങ്ങല്ലൂരിൽ ഇറങ്ങി മലബാറിൽ വന്നിരിക്കണം. മലബാറിൽ മാർത്തോമ്മായുടെ മിഷ്യൻപ്രവർത്തനം മിക്കവാറും കുറെ ഏറെനാൾ ദീർഘിച്ചിരിക്കണം. ഇവിടെ അദ്ദേഹം ഏഴു ദേവാലയങ്ങൾ സ്ഥാപിച്ചു എന്നുള്ളതിൽ നിന്നു അദ്ദേഹത്തിൻെറ ഇവിടത്തെ മിഷ്യൻപ്രവർത്തനം വളരെ വിജയകരമായിരുന്നു എന്നുതന്നെ കരുതണം. മലബാറിൽനിന്നു അന്നു മലബാറുമായി അടുത്ത ബന്ധമുണ്ടായിരുന്ന കോറമാണ്ഡൽ തീരത്തേക്കു പോയിരിക്കണം. ഒരു വേടൻെറ അമ്പാൽ വിശുദ്ധൻ മരിച്ചു എന്നതിനെ മൈലാപ്പൂരിൽ ഒരു ദേവാലയം നൂററാണ്ടുകളായി അന്നാൾമുതൽ ഇന്നുവരെ അനുസ്മരിപ്പിച്ചുപോരുന്നതിനാൽ അക്കഥയും അവിശ്വസിക്കപ്പെടേണ്ടതില്ല. കിഴക്കേ തീരത്തെയും മലബാറിലെയും പാരമ്പര്യങ്ങൾക്കു തമ്മിൽ സ്പൃഹണീയമായ സാധർമ്മ്യം കാണുന്നു. ഈ സാഹചര്യം ഈ പാരമ്പര്യത്തിൻെറ സത്യത്തിനു കൂടുതൽ ദാർഢ്യം നൽകുന്നു.

മെഡ്ലിക്കോട്ടിൻെറ അഭിപ്രായങ്ങൾ സ്വീകരിക്കുന്നതുകൊണ്ടു പ്രതിപക്ഷത്തിൻെറ വാദമുഖങ്ങളെ അവഗണിക്കുകയല്ല ഞാൻ. മതിമാന്മാരായ പല പണ്ഡിതന്മാർ ആവക വാദമുഖങ്ങളെ അപഗ്രഥിച്ചിട്ടുണ്ടു്. "ക്രിസ്തു ശിഷ്യനായ പത്രോസ് റോമിൽവച്ചു മരിച്ചു എന്നു വിശ്വസിക്കുവാൻ എത്രമാത്രം ന്യായമുണ്ടോ അത്രയും തന്നെ ന്യായം മാർത്തോമ്മാ ഇൻഡ്യയിൽ വച്ചു മരിച്ചു എന്നു വിശ്വസിക്കാനും ഉണ്ടു്" എന്നു ഡോക്ടർ ബുക്കാനനോടൊപ്പം ഞാനും വാദിക്കുന്നു.

(റേഡിയോ പ്രസംഗത്തിൽനിന്നു്)

---

രം അമേരിക്കർ അവരവരുടെ ആദായക്കണക്കുകൾ ഗവണ്മെൻറിലേക്കു് അയച്ചുവരുന്നു.

വ്യക്തികളെപ്പോലെതന്നേ കമ്പിനികളും കോർപ്പറേഷനുകളും ആദായനികുതി കൊടുക്കണം. ഒരു കമ്പനിയുടെ അററാദായം 50,000 ഡോളറിൽ കവിഞ്ഞിരുന്നാൽ അററാദായത്തിൻെറ 52 ശതമാനം നികുതി ചുമത്തുന്നതാണു്. ചെറിയ കമ്പനികൾക്കു ചുരുങ്ങിയ നിരക്കേ ചുമത്തുകയുള്ളു.

(അ. റി.)

# അർബുദം എങ്ങനെ ഉണ്ടാകുന്നു?

കാൻസർ (അർബുദം) എന്നാൽ എന്ത്? 'അപകടമുഴ (കുരു) എന്നാണ് ഡാക്ടർമാർ അതിനെപ്പററി പറയാറുള്ളത്. സാധാരണഭാഷയിൽ പറഞ്ഞാൽ അത് ഒരു ഉപദ്രവകരമായ വളർച്ചയാണ്. മനുഷ്യശരീരത്തിലെ ഓരോ അവയവവും അതിസൂക്ഷ്മങ്ങളായ അറകളെ (കോശങ്ങൾ) കൊണ്ടു നിർമ്മിച്ചിരിക്കുകയാണ്. വിവിധരീതിയിലുള്ള കോശങ്ങൾ വിവിധ രീതിയിൽ ഒരുമിച്ചു ചേർന്നാണ് അവയവങ്ങൾ ഉണ്ടായിട്ടുള്ളത്. എന്നാൽ ചില അടിസ്ഥാനപരമായ കാര്യങ്ങളിൽ കോശങ്ങൾക്കു തുല്യതയുണ്ട്. അവയ്ക്കു സ്വയം പ്രജനനം നടത്താമെന്നുള്ളതാണ് അതിൽ പ്രധാനമായിട്ടുള്ള സ്വഭാവം. സ്വയം വിരജിക്കപ്പെട്ടാണ് പ്രജനനം നടത്തുന്നത്. ഒരു കോശം രണ്ടാകുന്നു. രണ്ട് വീണ്ടും വിഭജിക്കപ്പെട്ട് നാലാകുന്നു. അങ്ങനെ പോകും. സാധാരണഗതിയിൽ കോശങ്ങളുടെ വിഭജനത്തിനു പ്രകൃത്യാ ഒരു നിയന്ത്രണമുണ്ട്. വിവിധ അവയവങ്ങളുടെ പ്രവർത്തനങ്ങൾക്കാവശ്യമായ വിധത്തിലേ കോശങ്ങളുടെ പ്രജനനം നടക്കുകയുള്ളു. പുതിയ വളർച്ചയ്ക്കാവശ്യമായ വസ്തുക്കൾ നൽകുന്നതിനു പുതിയ കോശങ്ങൾ ഉണ്ടാകുന്നതിനോ, നാശമോ തകരാറോ ഭവിച്ച കോശങ്ങൾ അകററി അവയുടെ സ്ഥാനം പിടിക്കുന്നതിനോ വേണ്ട കോശങ്ങളുടെ പ്രജനനം തുടർച്ചയായി നടന്നുകൊണ്ടിരിക്കും. നിങ്ങളുടെ വിരൽ മുറിയുന്നു എന്നിരിക്കട്ടെ. അപ്പോൾ കോശങ്ങൾ അതിശീഘ്രം വിഭജിക്കപ്പെടുകയും മുറിവിൽ മാംസം ശരിപ്പെടുന്നതുവരെ അപ്രകാരം നടന്നശേഷം വീണ്ടും സാധാരണഗതിയിലെത്തുകയും ചെയ്യുന്നു.

മേൽപ്പറഞ്ഞ രീതിയിലാണു കോശങ്ങളുടെ സാധാരണ പ്രവർത്തനം. എന്നാൽ ചിലരെ സംബന്ധിച്ചിടത്തോളം ചിലപ്പോൾ ഇതു നിയന്ത്രണാതീതമാകുന്നു. കോശങ്ങളുടെ വിരജനത്തെ നിയന്ത്രിക്കുന്ന ആ വിസ്മയകരമായ സമ്പ്രദായത്തിന്റെ പ്രവർത്തനം നിലയ്ക്കുന്നു. സാധാരണ മാംസപേശിയുടെയും എല്ലിന്റെയും ഘടനയ്ക്കു വേണ്ടരുതാത്തതും അനിയന്ത്രിതമായി പ്രജനനം നടത്തുന്നതുമായ കോശങ്ങൾ ഉണ്ടാകുന്നു. അവയ്ക്കു ശരീരത്തിൽ യാതൊരാവശ്യവുമില്ല. സാധാരണ കോശങ്ങളെ അപേക്ഷിച്ച് അവ അതിശീഘ്രം വിഭജിക്കുകയും അതിന്റെ ഫലമായി അനാവശ്യമായ ഒരു വളർച്ച (ട്യൂമർ) ആ ഭാഗത്തുണ്ടാവുകയും ചെയ്യുന്നു.

ചിലപ്പോൾ ഈ ട്യൂമറുകൾ ആ ഭാഗത്തുതന്നെ ശേഷിക്കുകയും സമീപത്തുള്ള ഭാഗങ്ങളെ ഞെരുക്കിക്കൊണ്ടു വളരുകയും ചെയ്യുന്നു. എന്നാൽ അവമൂലം യാതൊരു അപകടവും ഉണ്ടാകണമെന്നില്ല. ഇവ നിരുപദ്രവകാരികളായ ട്യൂമറുകളാണ്. എന്നാൽ ഒരു സ്ഥലത്തുതന്നെ നിരുപദ്രവകാരിയായി ശേഷിക്കാത്ത തരത്തിലുള്ള ട്യൂമറുകളും ഉണ്ടാകുന്നു. വളർച്ച തുടങ്ങുന്ന ഭാഗത്തിനു നാശമുണ്ടാക്കിക്കൊണ്ട് അവ ഇതരഭാഗത്തിലേക്ക് വ്യാപിക്കുകയും പുതിയ പുതിയ വളർച്ചകൾ ഉണ്ടാക്കിക്കൊണ്ടിരിക്കുകയും അവിടെയെല്ലാം നാശങ്ങൾ വരുത്തുകയും ചെയ്യുന്നു. ഇവയ്ക്കാണ് അർബുദം എന്നു പറയുന്നത്. അവ ചെയ്യുന്ന നാശത്തിന് അതിരില്ല.

ശാസ്ത്രജ്ഞന്മാർ ഇക്കാലത്തു വിപുലമായ ഗവേഷണങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നു എങ്കിലും എന്തുകൊണ്ടാണു കാൻസർ ഉണ്ടാകുന്നതെന്നും ചിലർക്ക് അതുണ്ടാകുമ്പോൾ മററുള്ളവർക്കുണ്ടാകാതിരിക്കുന്നതെന്തുകൊണ്ടെന്നും കണ്ടുപിടിക്കുന്നതിന് ഇതുവരെ കഴിഞ്ഞിട്ടില്ല. രോഗത്തിന്റെ നിദാനം ഇനിയും കണ്ടുപിടിക്കേണ്ടതായിട്ടിരിക്കുകയാണെങ്കിലും അതുസംബന്ധിച്ചുണ്ടായിരുന്ന തെററായ ധാരണകൾ പലതും അകററാൻ കഴിഞ്ഞിട്ടുണ്ട്. മനുഷ്യനിലുണ്ടാകുന്ന അർബുദം അണുക്കൾമുഖേനയുണ്ടാകുന്നതാണെന്ന് ഇതുവരെ തെളിഞ്ഞിട്ടില്ല. അർബുദം ഒരു പകർച്ചവ്യാധിയല്ല. അതു മാതാപിതാക്കളിൽനിന്നു ജനനംമുഖേന സംക്രമിക്കുമെന്നുള്ളതിനും ഇതുവരെ തെളിവൊന്നുമില്ല. എന്നാൽ ഒരുകാര്യം നമുക്കറിയാം. അർബുദം മനുഷ്യന്റെ ആയുസ്സറുക്കുന്ന മഹാരോഗങ്ങളിലൊന്നാണ്. അതിനെപ്പററി ഓർത്തിരിക്കേണ്ട ഒരു വലിയ സംഗതി അതിന്റെ വളർച്ചയുടെ ഒരു ഘട്ടംവരെ ആധുനിക ചികിത്സാക്രമങ്ങൾകൊണ്ട് ഭേദപ്പെടുത്താം എന്നുള്ളതാണ്. ആ ഘട്ടം കഴിഞ്ഞാൽ ഇന്നുവരെ അറിയപ്പെട്ടിട്ടുള്ള യാതൊരു ഉപായങ്ങൾക്കും അതിന്റെ പൈശാചികതയെ ഇല്ലായ്മ ചെയ്വാൻ കഴിവില്ല. ആകയാൽ കാൻസർ യഥാസമയം കണ്ടുപിടിച്ച് ചികിത്സ നടത്തുന്നതിനുള്ള ഉപായങ്ങൾ അഭിവൃദ്ധിപ്പെടുകയും ഈ രോഗത്തെപ്പററി ജനങ്ങളെ വിജ്ഞരാക്കുകയുമാണാവശ്യമായിരിക്കുന്നത്.

പ്രായം, സാമ്പത്തികസ്ഥിതി, സാമൂഹപരിതസ്ഥിതികൾ, സ്ത്രീപുരുഷഭേദം ഇതൊന്നും അർബുദത്തിനു ബാധകമല്ല. പാശ്ചാത്യരാജ്യങ്ങളെപ്പോലെ ഇൻഡ്യയിൽ കാൻസർ വ്യാപിച്ചിട്ടില്ലെന്നുള്ള ധാരണ ഒരു മിഥ്യയാണെന്നും തെളിഞ്ഞിരിക്കുന്നു:

(ആരോഗ്യവകുപ്പുമന്ത്രി ശ്രീ രാജകുമാരി അമൃതകൌറിന്റെ ഒരു പ്രഭാഷണത്തിൽനിന്ന്)

(തി. കെ. വാ.)

## ഈ ആഴ്ചയിലെ വിശേഷ ദിവസങ്ങൾ

ജൂലൈ 19—26.

20. മാർ ഏലിയാനിബിയാ മേഘത്തിൽ കരേറിയതിന്റെ ഓർമ്മ.
22. മറിയം മഗ്ദലൈത്തായുടെ ഓർമ്മ

## വാര പഞ്ചാംഗം

| | ജൂലായ് | കർക്കടകം |
|---|---|---|
| ഞായർ | 19 | 4 |
| തിങ്കൾ | 20 | 5 |
| ചൊവ്വാ | 21 | 6 |
| ബുധൻ | 22 | 7 |
| വ്യാഴം | 23 | 8 |
| വെള്ളി | 24 | 9 |
| ശനി | 25 | 10 |

### Thought for the Week

**Indian Morality**

The Indian may be less ready than the Englishman to speak the truth, but he is more ready to give his goods to feed the poor. Vicarious suffering and the refusal to resist evil are not strange or shocking to him.

Archbishop Temple.

# THE CHURCH WEEKLY

## മാർ ഈവാനിയോസ് തിരുമേനി കാലംചെയ്തു.

ഈ ആഴ്ചയിൽ ചർച്ച് വീക്ക്ലിയുടെ അച്ചടി പൂർത്തിയാകുന്നതിനു മുമ്പു പ്രഗത്ഭശ്രീമാനും മലങ്കരസുറിയാനിസമുദായത്തിനു പല കാരണങ്ങളാലും വിസ്മരിക്കുവാൻ നിവൃത്തിയില്ലാത്ത ദേഹവുമായ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് തിരുമേനി കാലം ചെയ്തു ദുഃഖവാർത്ത ലഭിക്കുവാൻ ഇടയായി. തിരുമേനിയുടെ ദേഹവിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തുന്നു. അദ്ദേഹത്തിന്റെ അസാധാരണമായ ജീവിതനേട്ടങ്ങളെപ്പറ്റി ഞങ്ങൾ അടുത്ത ലക്കത്തിൽ പ്രതിപാദിച്ചുകൊള്ളാം.

---

## എക്ലീസിയാ

"കർത്താവേ, വിശ്വാസമാകുന്ന പാറമേൽ ഉറപ്പിക്കപ്പെട്ടിരിക്കുന്നതും പാതാളവാതിലുകൾ ജയിക്കാത്തതുമായ നിന്റെ തിരുസഭയെ സ്ഥിരപ്പെടുത്തി വേദവിപരീതക്കാർ മുഖാന്തിരമുള്ള ഇടർച്ചകളിൽനിന്നു അവസാനത്തോളം അതിനെ രക്ഷിച്ചുകൊള്ളണമേ."

മാർ യാക്കോബിന്റെ തക്സായിൽ നിന്നു ഉദ്ധരിച്ചിരിക്കുന്ന ഈ പ്രാർത്ഥന മാർത്തോമ്മാസഭയിലെ രണ്ടു പ്രമുഖ വൈദികരുടെ പത്രാധിപത്യത്തിൽ പുറപ്പെടുവിച്ചിരിക്കുന്ന "എക്ലീസിയ" എന്ന മാസികയുടെ പുറംകടലാസിൽ മുദ്രാവാക്യമായി അച്ചടിച്ചിരിക്കുന്നതാണ്. മാർത്തോമ്മാസഭ, മലങ്കരസുറിയാനിസഭയിൽ നിന്ന് വേർതിരിഞ്ഞു ഒരു സ്വതന്ത്രസഭയായി ഉടലെടുത്ത സാഹചര്യങ്ങളിലേക്കു നമ്മുടെ ശ്രദ്ധയെ പിൻതിരിപ്പിക്കുന്ന പക്ഷം അമൂല്യങ്ങളായ പല പാഠങ്ങളും നമുക്കു പഠിക്കുവാൻ ഇടയാകുന്നതാണ്. ആംഗ്ലിക്കൻ സഭയിലെ ലോചർച്ച് വിഭാഗത്തിൽപ്പെട്ട സി. എം. എസ്. മിഷ്യനറിമാർ ഇവിടെ വരാനിടയായതു വലിയ നിർഭാഗ്യമായി പല യാഥാസ്ഥിതികരും വിലപിക്കാറുണ്ട്. ഹൈചർച്ച് വിഭാഗത്തിൽപെട്ട എസ്. പി. ജി., ഓക്സ്ഫോർഡ് മിഷ്യൻ, കേംബ്രിഡ്ജ്മിഷ്യൻ ആദിയായ മിഷ്യനറിസമൂഹങ്ങൾ ഇൻഡ്യയുടെ ഇതരഭാഗങ്ങളിൽ പ്രവർത്തനം നടത്തിയിട്ടുണ്ട്, നടത്തുന്നുമുണ്ട്. അവരാണു മലങ്കര സുറിയാനിസഭാകേന്ദ്രമായ മലയാളക്കരയിൽ എത്താൻ ഇടയായതെങ്കിൽ സുറിയാനിസഭയുടെ ചരിത്രം വളരെ വിഭിന്നമാകുമായിരുന്നുവെന്നു ചിന്തിക്കുന്ന പലരും നമ്മുടെ സഭയിലുണ്ട്. എന്നാൽ ഒരുവിധത്തിൽ ദൈവത്തിന്റെ അറിവോടും അനുവാദത്തോടും ഇവിടെ എത്താൻ ഇടയായ സി. എം. എസ്. മിഷ്യനറിമാർക്ക് ദൈവികമായ പദ്ധതികളിലും, പരിപാടികളിലും അതിപ്രധാനമായ ഒരു പങ്കുവഹിക്കുവാനുണ്ടായിരുന്നുവെന്ന് നിഷ്പക്ഷബുദ്ധ്യാ മനസ്സിലാക്കുവാനുണ്ട്. എങ്ങിനെയാണ് ഈ "പ്രോട്ടസ്റ്റൻറു" മതം സംജാതമായതു്. മിശിഹാതമ്പുരാന്റെ സുവ്യക്തങ്ങളായ നിർദ്ദേശങ്ങളെയും, ഉദ്ദേശങ്ങളെയും വിസ്മരിച്ച് സഭ, കേവലം ബാഹ്യമായ ആചാരങ്ങളിലും കെട്ടുപാടുകളിലും മാത്രം തഴമ്പിച്ച നിർജ്ജീവവും അക്രൈസ്തവുമായ സാഹചര്യങ്ങളിൽ നിപതിച്ചപ്പോൾ പൊട്ടിപ്പുറപ്പെട്ടതാണീ പ്രോട്ടസ്റ്റൻറുമതം. അതിപ്രധാനവും ചരിത്രപരവുമായ ഒരു കർത്തവ്യം അവർ നിർവഹിച്ചുവെന്നും, നിർവഹിച്ചുകൊണ്ടിരിക്കുന്നുവെന്നുമുള്ള പരമാർത്ഥം സമ്മതിക്കുകയാണ് വിനീതനും നിഷ്പക്ഷബുദ്ധിയുമായ ഒരു ചരിത്രകാരന്റെ കടമ. എന്നാൽ യാഥാസ്ഥിതികത്വത്തിന്റെ പാരമ്യം കൊണ്ടു (extreme) എന്തുമാത്രം ദൂഷ്യങ്ങൾ വന്നുഭവിച്ചുവോ അതുപോലെ തന്നെ പ്രോട്ടസ്റ്റൻറുകാരുടെയും സ്വതന്ത്രചിന്തകരുടെയും മിതത്വരാഹിത്യംകൊണ്ടുവന്നുഭവിച്ചു. അവർ മറ്റൊരു അപകടകോടിയിലേക്കു പാഞ്ഞ്, പുരാതനങ്ങളും അനർഘങ്ങളുമായ അനേകവിശ്വാസസംഹിതകളെ വലിച്ചെറിഞ്ഞു. ഈ ഏടാക്രൂടത്തിന് അവർ മാർഗ്ഗഭ്രംശംചെയ്തു വഴിക്കൂട്ടിയില്ലായിരുന്നുവെങ്കിൽ അവരുടെ സേവനങ്ങൾക്കു പരമമായ പ്രാധാന്യം സഭ നൽകുമായിരുന്നു. സി. എം. എസ്. മിഷ്യനറിമാരുടെ സമ്പർക്കം ഇവിടെ ആവശ്യമായിരുന്ന ഒരു മുരടിച്ച സഭാസാഹചര്യത്തിലാണ് അവർ വന്നതെന്നുവേണം വിചാരിക്കുവാൻ. എന്നാൽ അവർ തട്ടിയുണർത്തിയ കർത്തവ്യബോധം നിയന്ത്രണാതീതമായവിധത്തിൽ സഭയെ അപകടമേഖലകളിലേക്ക് തള്ളിവിട്ടെങ്കിൽ മനുഷ്യസഹജമായ ബലഹീനത മാത്രമാണ് അതിനു കാരണമെന്ന് സമാധാനിച്ച്, അതിന്റെ ചരിത്രപ്രാധാന്യത്തെ വിസ്മരിക്കാതിരിക്കയാണു വേണ്ടതു്. സി. എം. എസ്. കാരെ ഇവിടെ കൊണ്ടുവരാതെ ഹൈച്ചർച്ചുകാരെ മാത്രം ഇവിടെ കൊണ്ടുവരുന്നതിന് ദൈവത്തിനു കഴിയുമായിരുന്നു. ദൈവം അനുവദിച്ച ഈ സാഹചര്യത്തിന് ദൈവികമായ ഒരു പരമോദ്ദേശമുണ്ടായിരുന്നുവെന്നതാണ് പരമാർത്ഥം. പുറജാതികളുടെ ആചാരകർമ്മാനുഷ്ഠാനങ്ങളെ അതിശയിക്കുന്ന ആചാരമാത്രപ്രസക്തമായ ഒരു ആരാധനാനിർജ്ജീവിതത്വത്തിൽ നിന്നു സഭ വിമുക്തമാകേണ്ടതാവശ്യമായിരുന്നു. സന്മാർഗ്ഗത്തിനും, ദൈവാത്മാവിന്റെ നടത്തിപ്പിനും പ്രാധാന്യം നൽകാത്ത ഒരു ക്രിസ്ത്യൻസമുദായം അധഃപ്പതിച്ച് നശിക്കുമായിരുന്നു. അതിൽനിന്ന് കണ്ണുതുറപ്പിക്കാനുള്ള ഒരു സമ്മർദ്ദം സി. എം. എസ്. മിഷ്യനറിമാരുടെ ആഗമനം നൽകി. എന്നാൽ ആ ഉണർവിന്റെ വ്യഗ്രതയിൽ സ്ഥായിയും, മർമ്മപ്രധാനങ്ങളുമായ പല ഘടകങ്ങളെ വിസ്മരിക്കുവാൻ ഇടവരുത്തിയ പരിതസ്ഥിതികൾ പുരോഗമനവിഭാഗക്കാർ അഭിമുഖീകരിച്ചു. മാർത്തോമ്മാസമുദായം പിന്നീട് സി. എം. എസ്. മിഷ്യനറിമാരെക്കാൾ കവിഞ്ഞ സ്വതന്ത്രചിന്താവാദികളുടെ കേളീരംഗമായിത്തീർന്നു. ഇപ്പോൾ ആ അമിതവാ-

ദികൾ പഥ്യോപദേശമെന്നപേരിൽ സംഘടിക്കുകയാണ്. എന്നാൽ ആ സമുദായത്തിൽ ഗണ്യമായ ഒരു വിഭാഗം ഈ അമിതത്വത്തിന്റെ അപകടവശങ്ങളെപ്പററി ബോധ്യമുള്ളവരായി ഇന്നും നിലകൊള്ളുന്നു. അങ്ങനെയുള്ളവർക്കും മററുള്ളവർക്കും പ്രബോധനം നൽകുവാനുള്ള ഒരു ഉദ്യമമായിട്ടാണ് "എക്ലീസിയാ" എന്ന ഈ നവീന പ്രസിദ്ധീകരണത്തെ ഞങ്ങൾ സ്വാഗതംചെയ്യുന്നത്. ഇങ്ങനെയുള്ള ഒരു പ്രസിദ്ധീകരണത്തിന്റെ അഭാവം, മാർത്തോമ്മാസമുദായത്തിന്റെ അടുത്ത കാലത്തുണ്ടായ ആഭ്യന്തരപ്രശ്നങ്ങളെ നേരിട്ട സമയം പലർക്കും ബോദ്ധ്യപ്പെട്ടിരിക്കണം. ക്രമമായ ഒരു പ്രസിദ്ധീകരണതവണകൾ ഇപ്പോൾ നിർണ്ണയിച്ചിട്ടില്ലെങ്കിലും പ്രതിമാസമോ, അതിലധികമോ പ്രാവശ്യം ക്രമമായി പുറപ്പെടുവിക്കുക ആവശ്യവും പ്രയോജനവും അതിനു കൈവരുമെന്ന് പ്രതീക്ഷിക്കാം. ആനുകാലികപ്രാധാന്യമർഹിക്കുന്ന പ്രശ്നങ്ങളെയും വിഷയങ്ങളെയും സംബന്ധിച്ച് പത്രാധിപന്മാരായ ദിവ്യശ്രീ സി. വി. ജോൺ കശ്ശീശ ദിവ്യശ്രീ എം. എ. തോമസു കശ്ശീശ എന്നിവരെ കൂടാതെ ദിവ്യശ്രീ കെ. ഇ. ഉമ്മൻ കശ്ശീശ, മെ. സി. പി. മാത്യു, കെ. കെ. കുരുവിള എന്നിവരുടെ പ്രൗഢലേഖനങ്ങൾ ഈ പ്രസിദ്ധീകരണത്തെ അലങ്കരിക്കുന്നു. "സാർവത്രികസഭയേയും, പ്രാദേശികസഭകളെയും ക്രിസ്തീയവിശ്വാസികൾ തമ്മിലുള്ള കൂട്ടായ്മയേയും സൂചിപ്പിക്കുന്നതിനുവേണ്ടി, പുതിയ നിയമത്തിൽ ഉപയോഗിച്ചിരിക്കുന്ന ഒരു പദമാണ് "എക്ലീസിയ" എന്ന് ഈ പ്രസിദ്ധീകരണത്തിന്റെ മുഖവുരയിൽ നിർവചിച്ചിട്ടുണ്ട്. ആ നിർവചനം സാർത്ഥകമാക്കത്തക്കവണ്ണം ലോകമാസകലം പൗരാണികവും ദൈവദത്തവുമായ വിശ്വാസശൃംഖലയാൽ ബന്ധിക്കപ്പെട്ടിരിക്കുന്ന കാതോലികവും സത്യവുമായ ക്രൈസ്തവസമൂഹത്തിന്റെ സാഹോദര്യത്തിൽനിന്ന് കെട്ടുപറിക്കാൻ വെമ്പൽകൊള്ളുന്ന ക്ഷുദ്രബുദ്ധികളെങ്കിലും പാർശ്വവീക്ഷണബദ്ധരായ സ്വസഭാംഗങ്ങളെ വിവേകപൂർവ്വവും ക്ഷമാപൂർവ്വവും ഉൽബോധനം നടത്തുവാനും, സഹായിക്കുവാനും ഈ പ്രസിദ്ധീകരണം പര്യാപ്തമായി തീരട്ടെയെന്നും അങ്ങനെ പ്രയോജനപൂർണ്ണമായി സഭാഐക്യപ്രസ്ഥാനത്തിന് സംഭാവനചെയ്യുന്ന സേവനപാരമ്പര്യം ഈ മാസികയ്ക്ക് കൈവരട്ടെയെന്നും ആശംസിച്ചുകൊള്ളുന്നു.

പ്രതിവാരപ്രഭാഷണം (The Sermon for the week)

# നമ്മിൽ വസിക്കുന്ന ദൈവം

(എൻ. എം.)

"ഇച്ഛിക്കുക എന്നതും പ്രവർത്തിക്കുക എന്നതും നിങ്ങളിൽ ദൈവമല്ലോ തിരുവുള്ളം ഉണ്ടായിട്ടു പ്രവർത്തിക്കുന്നതു്"

ഫിലിപ്പി. 2. 13.

നാം ഭരമേൽക്കുന്ന എല്ലാ ജോലികളിലും സേവനങ്ങളിലും ദൈവം നമ്മോടുകൂടി വസിച്ചു നമ്മെ നടത്തുന്നുവെന്ന് സമാധാനപ്പെടാൻ നാം ഇഷ്ടപ്പെടുന്നു. ഒരു രോഗി കിടക്കുന്ന മുറിയിൽ പ്രവേശിച്ചു അവിടത്തെ വൈഷമ്യം നിറഞ്ഞ പരിചരണങ്ങൾ നാം തനിച്ചല്ല ചെയ്യുന്നതെന്നുള്ള ഒരു പരമബോദ്ധ്യം നമുക്കുണ്ടെങ്കിൽ വളരെ നന്നാണ്. സ്വഭാവനൈർമ്മല്യം പരിപാലിക്കുന്നതിനും നീതിക്കും വേണ്ടിയുള്ള നമ്മുടെ സമരത്തിൽ ദൈവത്തിന്റെ കാരുണ്യമേറിയ ശക്തിദാനങ്ങൾ നമുക്കുണ്ടായിരിക്കണമെന്നുള്ളതിനെപ്പററി സംശയിക്കേണ്ട ആവശ്യമില്ല. ശിഷ്യന്മാർ പോയടത്തെല്ലാം "കർത്താവു അവരോടുകൂടിയുണ്ടായിരുന്നു" എന്നാണ് നാം വായിക്കുന്നത്. എന്നാൽ തന്റെ പരിശുദ്ധാത്മാവുമൂലം ദൈവം നമ്മിൽ വസിക്കുന്നുവെന്ന അത്ഭുതകരമായ ഒരു യാഥാർത്ഥ്യം നാം സമ്മതിക്കുന്ന ഒരു വസ്തുതയായി തീർന്നിട്ടുണ്ടോ. വി. പൗലൂസ് അപ്പോസ്തോലന്റെയും പുതിയ നിയമത്തിലെ മററു പ്രവർത്തകന്മാരുടെയും ദിവ്യാനുഭവങ്ങളേയുംപററി വിവരിക്കുന്നത് അവരിൽ നിവസിച്ച ദൈവാത്മാവു അവരിൽക്കൂടെ പറയുകയും പ്രവർത്തിക്കുകയും ചെയ്തുവെന്നാണ്. അവർ ജീവിച്ച ലോകം ക്രിസ്തീയവിശ്വാസത്തിനെ ശ്വാസം മുട്ടിക്കത്തക്കവിധത്തിൽ പ്രതികൂലമായിരുന്നു. എന്നിരുന്നാലും അവർ ജീവിച്ച ജീവിതം പ്രകൃത്യാതീതമായ ഉത്ഭവസ്ഥാനങ്ങളിൽ നിന്ന് ഉടലെടുത്തതായിരുന്നു. എത്ര സമർത്ഥമായ കരകൗശലവൈദഗ്ദ്ധ്യത്തിനും മനോഹരമായ ഒരു പുഷ്പം സൃഷ്ടിക്കാൻ കഴിയാത്തതുപോലെ അവരുടെ സ്വന്തം പ്രയത്നംകൊണ്ട് ഇങ്ങനെ ഒരു ജീവിതമാതൃക സാധിച്ചതല്ല. അവരുടെ ജീവിതവിജയരഹസ്യം വിശുദ്ധ പൗലൂസ് പറയുന്നതാണ്." ദൈവം നിങ്ങളിൽ പ്രവർത്തിക്കുന്ന ദൈവത്തിന്റെ ഇഷ്ടമനുസരിച്ചു തീരുമാനിക്കുവാനും പ്രവർത്തിക്കുവാനും വേണ്ടി"

ദൈവാത്മാവിന്റെ അധിവാസഫലമായി എത്ര എത്ര ജീവിതം ധന്യമായിത്തീരുന്നുവെന്നും അവരിൽ പലരും അവരിൽ പ്രവർത്തിക്കുന്ന ദൈവകൃപയുടെ നീരുറവയെപ്പററി അജ്ഞരാണെന്നും പറയാം. ജോർജ്ജ് ഫോക്സ് എന്ന ദേഹം അമേരിക്കയിലെ കിരാതവാസികളായ ഇൻഡ്യൻ വർഗ്ഗക്കാരിൽ ഈ അനുഭവത്തിന്റെ പ്രാഥമികപടി ദർശിക്കുകയുണ്ടായി. ക്രിസ്തുവിനെപ്പററി അവർ കേൾക്കുകപോലും ചെയ്തിട്ടില്ല. ഒരു ഇൻഡ്യനെ വിളിച്ചു ഒരിക്കൽ അദ്ദേഹം ഇങ്ങനെ ചോദിച്ചു "ഒരു കള്ളം പറയുകയോ മററുള്ളവരെ ദ്രോഹിക്കയോ ചെയ്യുമ്പോൾ അതു കുററമാണെന്നു വിധിക്കുന്ന എന്തോ നിന്നിൽ ഉള്ളതായി തോന്നുന്നുണ്ടോ?" അങ്ങനെ കുററം വിധിക്കുന്ന എന്തോ തന്നിലുണ്ടെന്നും കുററം ചെയ്തുകഴിയുമ്പോഴോ തെററായതു പറയുമ്പോഴോ വളരെ ലജ്ജ തോന്നാറുണ്ടെന്നും ആ ഇൻഡ്യൻ മറുപടി പറഞ്ഞു. നമ്മിൽ വസിക്കുന്ന ദൈവാത്മാവ് നമ്മിലുള്ള എല്ലാ നല്ല വ്യാപാരങ്ങൾക്കും നിദാനമായി വർത്തിക്കുന്നു എന്നുള്ള ബോദ്ധ്യം വലിയ വ്യത്യാസം ഉളവാക്കുന്ന ഒരു സംഗതിയാണ്. വിശപ്പുകൊണ്ട് വലഞ്ഞ് കീറത്തുണിയും ഉടുത്ത് കൊതിയോടുകൂടി പലഹാരശാലയുടെ കണ്ണാടി ജനാലകളിൽക്കൂടെ ആശാപൂർവ്വം നോക്കിനിൽക്കുന്ന ഒരുവനോട് അവന് ആവശ്യമുള്ളതു മുഴുവൻ വാങ്ങിക്കുവാനുള്ള പണം അവന്റെ പേർക്ക് ബാങ്കിൽ അവൻ ചെന്നു വാങ്ങിക്കാൻ കാത്തു നിൽക്കുകയാണെന്നു പറയുമ്പോൾ ഉള്ള വ്യത്യാസമാണത്. നമ്മുടെ ആദ്ധ്യാത്മിക കഴിവുകൾക്ക് വളരെ താണപടിയിലാണ് നമ്മിൽ പലരും ജീവിക്കുന്നത്. അതിന്റെ കാരണം പലപ്പോഴും നമ്മുടെ സ്വത്തുക്കളെ അവകാശപ്പെടുത്താനുള്ള ബുദ്ധിമുട്ടിനുള്ള വൈമനസ്യമോ അല്ലെങ്കിൽ അങ്ങനെയുള്ള ഒരു കഴിവു നമ്മിൽ ഉണ്ടെന്നുള്ളതിനെപ്പററിയുള്ള അജ്ഞതയോ ആണ്. വി. പൗലൂസ് അപ്പോസ്തോലൻ ഒരു ക്രിസ്തീയ സ്വഭാവത്തിനുള്ള ഗുണവിശേ

ഷങ്ങളെപ്പററി തൻെറ ലേഖനങ്ങളിൽ പലയിടത്തും പ്രതിപാദിക്കുന്നുണ്ടു്. അവയൊന്നും കൃത്രിമമായി ജീവിതത്തിൽ പകർത്തിയെടുക്കാവുന്നതല്ല. നൈസർഗ്ഗികമായി വളരുന്നവയാണു്. എന്നു പറഞ്ഞതുകൊണ്ടു് നാം ഒന്നും ചെയ്യേണ്ടതായിട്ടില്ല എന്നു് അർത്ഥമാക്കരുതു്. ഒരു തോട്ടത്തിൽ വിത്തു നട്ടശേഷം അതു് വളരുന്നതു നോക്കി വെയിലുംകൊണ്ടു് ആരും ഇരിക്കാറില്ല. നമ്മുടെ രക്ഷയ്ക്കായി പ്രയത്നിക്കണമെന്നുള്ള വി. പൗലൂസ് അപ്പോസ്തോലൻെറ നിർദ്ദേശമാണു് പലരും ചിന്തിക്കാറുള്ളതു്. എന്നാൽ നമ്മിൽവസിക്കുകയും പ്രവർത്തിക്കുകയുംചെയ്യുന്ന ജീവചൈതന്യത്തെ നാം വിസ്മരിച്ചാൽ ക്രിസ്തീയസ്വഭാവരൂപവൽക്കരണം സ്വാതന്ത്ര്യവും, ആനന്ദവുംഇല്ലാതെ, മനസ്സിടിവും, ഉൽക്കണ്ഠയും നിറഞ്ഞ ഒരു ബാധയായിത്തീരുന്നതാണു്. നമ്മിൽ പ്രവർത്തിക്കുന്ന ദൈവാത്മാവു് അനാവശ്യമായി അദ്ധ്വാനം ചെയ്യുകയോ, മത്സരിക്കുകയോ ചെയ്യുന്നില്ല. പ്രയത്നത്തിനും മത്സരത്തിനുമുള്ള പ്രേരണാശക്തി നൽകുകയാണു് ആ ചൈതന്യവിശേഷം ചെയ്യുന്നതു്. ദൈവരാജ്യസംസ്ഥാപനത്തിനു നാം കൂടുതൽ അദ്ധ്വാനിക്കും. ഒരു നവീന മനോഭാവത്തോടുകൂടിയായിരിക്കും ആ അദ്ധ്വാനം. നമ്മെ അഭിമുഖീകരിക്കുന്ന കർത്തവ്യഭാരങ്ങൾ ദൈവത്തിൻെറ സീമാതീതമായ വിഭവസമ്പന്നത നമ്മുടെ സഹായത്തിനുണ്ടെന്നുള്ള ഉത്തമബോദ്ധ്യത്തോടുകൂടെയായിരിക്കും നാം ചെയ്തുതീർക്കുന്നതു്. തിന്മയോടുള്ള സമരം ഇനിയും നമ്മുടെ സമരമല്ല. നമ്മിൽക്കൂടെയും നമ്മളാലും നിവർത്തിക്കപ്പെടുവാനുള്ള ദൈവത്തിൻെറ സമരമാണതു്. നമ്മൾ ദൈവത്തിൻെറ ഏജൻെറന്മാർ മാത്രം. ഒരു സമരത്തിനു ദൈവം നിയോഗിക്കുന്നവർക്കു സ്വന്തം കയ്യിൽ നിന്നു ചെലവു ചെയ്തു നടത്താൻ ദൈവം വിട്ടേക്കുകയില്ല. വിജ്ഞാനത്തിലേക്കു മററുള്ളവരെ നയിക്കാനുള്ള നമ്മുടെ പ്രയത്നം നമ്മുടെ പ്രയത്നം മാത്രമായി സ്ഥിതി ചെയ്യുന്നില്ല. ദൈവാത്മാവിൻെറ വാഹനം മാത്രമായി നാം പ്രയത്നിക്കുന്നു. ചൈനായിൽ മിഷ്യനറിപ്രവർത്തനം ആരംഭിച്ച കാലത്തു് ഒരുത്തൻ ആക്ഷേപസ്വരത്തിൽ ഒരു മിഷ്യനറിയോടു ചോദിച്ചു: "ഹെ! നിങ്ങൾ ചൈനായെ മാനസാന്തരപ്പെടുത്താമെന്നു പ്രതീക്ഷിക്കുന്നുണ്ടോ?" "ഇല്ല" എന്നായിരുന്നു മറുപടി. "ദൈവം മാനസാന്തരപ്പെടുത്തുമെന്നു ഞാൻ പ്രതീക്ഷിക്കുന്നുണ്ടു്".

നമ്മുടെ പ്രയത്നങ്ങളുടെ അടിസ്ഥാനം ശാന്തമായ ദൈവാശ്രയവും, ദൈവത്തിൻെറ ആത്മാവു നമ്മിൽ പ്രവർത്തിക്കാൻ നമ്മെത്തന്നെ ഭരമേല്പിക്കുന്നതുമാണു്. അനേക മണിക്കൂറുകൾ വാദം നടത്തി ഒരാളുടെ മനസ്സിനു വ്യത്യാസം വരുത്താൻ നാം ഭാരപ്പെടാറുണ്ടു്. പലപ്പോഴും ഭഗ്നാശയരായി ക്ഷീണിച്ചു പിന്മാറേണ്ടിവരുന്നു. ആ സ്നേഹിതൻെറ മനസ്സിൻെറ കവാടത്തിൻെറ താക്കോൽ കാണാതെ നാം നിരാശാഭരിതരാകുന്നു. നമ്മുടെ സ്വന്തം പരിമിതശക്തിയിൽ പ്രയത്നിച്ചതിൻെറ ഫലമാണെന്നുള്ള ബോധോദയം വളരെ താമസിച്ചാണു് നമ്മിൽ ഉണ്ടാകുന്നതു്. ദൈവാത്മാവിൽ ശാന്തമായി വിശ്രമിച്ചു് അവിടുന്നു നമ്മെ നയിക്കുവാൻ നാം സമ്മതിക്കാത്തതു് മാർഗ്ഗതടസ്സത്തിനു കാരണമായി ഭവിക്കുന്നു: വിശ്വാസവൈരാഗ്യത്തിൽ ബഹളം കൂട്ടി വാദകോലാഹലങ്ങളിൽ ഏർപ്പെടുന്നതിനേക്കാൾ പ്രശാന്തമായ ഹൃദയത്തോടുകൂടി ദൈവത്തിൻെറ സമാധാനത്തെപ്പററി ധ്യാനിക്കുന്ന ആൾ കൂടുതൽ ശക്തി പ്രാപിക്കുന്നു. ദൈവത്തിൻെറ ജീവജലം ഒഴുകാനുള്ള തോടുകളായി നാം വർത്തിക്കണം. ക്രിസ്തീയസേവനത്തിൽ അത്യുത്സാഹത്തിൽ പ്രവേശിച്ച ചിലർ മടുത്തു അങ്ങിനെയുള്ള പ്രവർത്തനങ്ങളിലെല്ലാം അവിശ്വാസികളായി തീരുന്നതിൻെറ രഹസ്യം മറെറങ്ങും തേടേണ്ടതില്ല. ഉറക്കമില്ലായ്മയും ക്ഷീണിച്ച ഞരമ്പുകളുമായി ഒരു ഡോക്ടറുടെ അടുക്കൽ എത്തിയ രോഗിയോടു് "നിങ്ങളുടെ ജോലിഭാരങ്ങൾ കുറച്ചില്ലെങ്കിൽ നിങ്ങൾ തകർന്നുപോകും" എന്നു ഡോക്ടർ പറഞ്ഞു. കഠിനപ്രയത്നമാണു് അയാളുടെ രോഗകാരണമെന്നു ഡോക്ടർ പറഞ്ഞു. ആറു മാസം കഴിഞ്ഞു ആ രോഗി വീണ്ടും ആരോഗ്യവാനായി ഡോക്ടറുടെ അടുക്കൽ വന്നു. "നിങ്ങൾ എൻെറ ഉപദേശം സ്വീകരിച്ചു എന്നു തോന്നുന്നു." ഡോക്ടർ പറഞ്ഞു. "ഇല്ല. ഞാൻ മുമ്പു ചെയ്തതിനേക്കാൾ കഠിനാദ്ധ്വാനം ഇപ്പോൾ ചെയ്യുന്നു. എന്നാൽ നിങ്ങൾ പറയാത്ത ഒരു കാര്യം ഞാൻ കണ്ടുപിടിച്ചു. ഞാൻ കേവലം ജലം പോകാനുള്ള പൈപ്പു മാത്രമാണെന്നും ജലം സംഭരിച്ച ഭരണിയല്ലെന്നും മനസ്സിലാക്കി." അതായതു് ആ രോഗിയുടെ ശക്തിക്കതീതമായ ഒരു പരാശക്തി പ്രവർത്തിക്കുവാനുള്ള ആയുധം മാത്രമാണു് അയാൾ എന്ന ബോദ്ധ്യം വന്നു. ദൈവത്തിങ്കൽ ശക്തിയെപ്പററിയോ ഫലത്തെപ്പററിയോ ഉള്ള പരിഗണനകൾ സമർപ്പിച്ചിട്ടു അനുസരണപൂർവം സഹകരിക്കുന്ന സ്വഭാവം അയാൾക്കു ലഭിച്ചു. അതു മനോഭാരത്തെയും ഉൽക്കണ്ഠയേയും അയാളിൽനിന്നു മാററി. ദൈവത്തിൻെറ ജോലി ചെയ്യാനുള്ള മുടക്കുമുതൽ നാം ശേഖരിക്കേണ്ടതല്ല. എങ്ങിനെ ആ അനുഭവത്തിലേക്കു നാം പ്രവേശിക്കും. ദൈവത്തിൻെറ തിരുവിഷ്ടം ചെയ്യുവാനുള്ള ഒരു തീരുമാനമാണു് ആ വിശിഷ്ടാനുഭവത്തിലേക്കുള്ള കവാടം.

# വേദവായനക്കുറിപ്പുകൾ

## വി. ലൂക്കോസിന്റെ സുവിശേഷം

പുതിയനിയമഗ്രന്ഥസംഹിതയിൽപ്പെട്ട വി. ലൂക്കോസിന്റെ സുവിശേഷം അത്യാകർഷകമായ ഒരു ഗ്രന്ഥമാണെന്ന് അഭിപ്രായപ്പെടുന്നവരുണ്ട്. ആ അഭിപ്രായം ശരിയാകട്ടെ; തെറ്റാകട്ടെ; എന്തായാലും ആസ്വാദ്യവും അമൂല്യവുമായ ഒരു ഗ്രന്ഥമാണ് ഈ ചെറിയ പുസ്തകമെന്നുള്ളതിനു സംശയമില്ല. ഇതര സുവിശേഷങ്ങളിൽ കാണപ്പെടാത്തതായി ഈ സുവിശേഷത്തിൽ കാണുന്ന പല ഭാഗങ്ങൾക്കും ഏതോ ഒരു വൈശിഷ്ട്യം സുവിശേഷപാഠിതാക്കൾക്കെല്ലാമനുഭവപ്പെട്ടിട്ടുണ്ട്. വി. ലൂക്കോസിനാൽ എഴുതപ്പെട്ട രണ്ടു ഗ്രന്ഥങ്ങളിൽ ഈ പുസ്തകം ഒന്നാം വാല്യമെന്നു വേദപണ്ഡിതന്മാരെല്ലാം കരുതുന്നു.

ഈ വിശിഷ്ട ഗ്രന്ഥത്തിന്റെ ഗ്രന്ഥകർത്താവിനെപ്പറ്റി നമുക്കു ലഭിച്ചിട്ടുള്ള വിവരങ്ങൾ കേവലം തുച്ഛമാകുന്നു. അദ്ദേഹം ഒരു ഭിഷഗ്വരനായിരുന്നു എന്നുള്ളതു ഏതാണ്ടു നിർവിവാദമായ കാര്യമാണ്. അദ്ദേഹം ഒരു ചരിത്രകാരൻകൂടെ ആയിരുന്നു എന്നു പാരമ്പര്യം ഉൽഘോഷിക്കുന്നു. അദ്ദേഹത്തിന്റെ ഈ സുവിശേഷഗ്രന്ഥത്തെപ്പറ്റി, ക്രൈസ്തവമതത്തിൽ യാതൊരു താല്പര്യവുമില്ലാത്ത ഒരു മഹാപണ്ഡിതൻ പറഞ്ഞിരിക്കുന്നത് "പുരാതനകാലങ്ങളിൽനിന്നു നമുക്കു ലഭിച്ചിരിക്കുന്ന അമൂല്യമായ ഒരു ഗ്രന്ഥമാണ്" ഇതെന്നത്രേ.

തിങ്കൾ ലൂക്കോസ് 1. 1—25

ഗ്രന്ഥകാരനായ ലൂക്കോസിന്റെ ദൃഷ്ടിയിൽ "ഉപദേശം ലഭിച്ചിരിക്കുന്ന വാർത്തയുടെ നിശ്ചയം നീ അറിയേണ്ടുന്നതിന് അതു ക്രമമായി എഴുതുവാൻ" ആരംഭിച്ചപ്പോൾ കർത്താവിന്റെ മുന്നോടിയായി വന്ന യോഹന്നാന്റെ ജനനവൃത്താന്തം ആദ്യമായി തോന്നി. ആചാര്യനായ സ്കറിയാ ദൈവസന്നിധിയിൽ നീതിയുള്ളവനും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവനുമായിരുന്നു എങ്കിലും വിശ്വാസത്തിൽ ദുർബലനായിരുന്നു എന്നുവേണം വിചാരിക്കുവാൻ. സാധാരണ ഗതിയിൽ സാദ്ധ്യമല്ലാത്ത കാര്യം ദൈവേഷ്ടമായിരുന്നാൽ തന്നെയും തങ്ങളിൽക്കൂടെ ഏതുവിധമാണു സാദ്ധ്യമാകുന്നത്? അതായിരുന്നു സഖര്യാവിന്റെ സംശയം. ക്രിസ്തീയജീവിതത്തിന്റെ വീര്യം നഷ്ടപ്പെടുത്തുന്ന ഒരു ചിന്താഗതിയാണിത്. വിഘ്നങ്ങളെയും പ്രതിബന്ധങ്ങളെയും തട്ടിനീക്കുവാൻ ദൈവം പ്രാപ്തനാണെന്നും ദൈവം പ്രാപ്തനാകുമെന്നും നാം വിശ്വസിക്കേണ്ടിയിരിക്കുന്നു. യോഹന്നാനു നിശ്ചയിക്കപ്പെട്ടിരിക്കുന്ന ജീവിതവിളി ഉന്നതമായ ഒന്നായിരുന്നു. അവൻ ഏലിയാവിന്റെ ആത്മാവോടും ശക്തിയോടുംകൂടെ നടക്കും". കഴിഞ്ഞ കുറെ വാരങ്ങളായി ഏലിയാവിനെപ്പറ്റിയായിരുന്നു നാം ചിന്തിച്ചുകൊണ്ടിരുന്നത്. ആ പ്രവാചകാഗ്രണിയുടെ ആത്മാവിൽ ജീവിച്ച ഒരു മനുഷ്യന്റെ യഥാർത്ഥ ജീവിതം ഏതുപ്രകാരമായിരിക്കുമെന്ന് നമുക്കൂഹിക്കുവാൻ സാധിക്കും. നമ്മുടെ പ്രാർത്ഥനകളിലെല്ലാംതന്നെ വി. മാതാവുകഴിഞ്ഞാൽ പ്രാധാന്യമർഹിക്കുന്ന ഒരു പരിശുദ്ധനാണല്ലോ യോഹന്നാൻ മാംദാനാ.

ചൊവ്വാ. ലൂക്കോസ് 1. 26—38.

ദൈവദൂതൻ പരിശുദ്ധമാതാവിന്റെ സമീപത്തു് ആഗതനായ വിവരമാണല്ലോ ഇന്നു നമ്മുടെ ചിന്താവിഷയം. സെഖര്യാവു സംശയം പ്രകടിപ്പിച്ചപ്പോൾ അതിന് അവനെ ശാസിക്കുകയും ഏതാണ്ട് ഒരു ശിക്ഷയെന്നപോലെ ഏലിശബേത്തു് പ്രസവിക്കുവോളം അവൻ സംസാരിക്കുവാൻ കഴിയാതെ മൗനമായിരിക്കും എന്നു ശാസിക്കപ്പെടുകയും ചെയ്തു. എങ്കിലും ഇവിടെ പരിശുദ്ധ മാതാവു ദൈവദൂതന്റെ വാക്കുകളെക്കുറിച്ചു സംശയം പ്രകടിപ്പിച്ചതിൽ മാതാവിനെ ശാസിക്കുന്നില്ലെന്നു തന്നെയല്ല ആ സംശയങ്ങൾ ദൂരീകരിക്കുവാൻ ശ്രമിക്കുകകൂടെ ചെയ്യുകാണുന്നു. സെഖര്യാവിനോടും മറിയാമ്മിനോടും ഈവിധം ഭിന്നമായ രീതിയിൽ വർത്തിക്കുവാൻ കാരണമെന്തായിരിക്കും? പ്രായത്തിലും ബുദ്ധിയിലും പക്വതയിലും വൃദ്ധനായ സെഖര്യാവും ഏതാണ്ടു ബാലപ്രായം മാത്രം കഴിഞ്ഞ ഒരു കന്യകയും തമ്മിൽ അന്തരം ഉണ്ടല്ലോ. "ദൈവത്തിനു് ഒരു കാര്യവും അസാദ്ധ്യമല്ലല്ലോ" എന്നു അനുസ്മരിപ്പിക്കപ്പെട്ടുകഴിഞ്ഞപ്പോൾ "ഞാൻ കർത്താവിന്റെ ദാസി; നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ" എന്നുപറഞ്ഞു തന്നെത്തന്നെ ദൈവേഷ്ടത്തിനു വിധേയയാക്കുകയാണു ചെയ്തതു്. അതുതന്നെയാണു ദൈവവിശ്വാസിയായ ഓരോ മനുഷ്യനും ആവശ്യമായിരിക്കുന്നത്.

ബുധൻ. ലൂക്കോസ് 1. 39—56.

മറ്റൊരു മനോഹരമായ കഥ; മിക്കവാറും ഒരു സ്ത്രീയുടെ വിവരണമായിരിക്കുവാനെളുപ്പമുണ്ട്. മാതാവിന്റെ സ്തുതിവചനങ്ങൾ പഴയനിയമത്തിലെ പല വചനങ്ങൾ ഉൾക്കൊള്ളുന്നവയാണ്. ദൈവം അവളോടു കാണിച്ച മഹാകരുണയ്ക്കു നന്ദി പ്രകടിപ്പിച്ചുകൊണ്ടു ദൈവത്തിന്റെ ലക്ഷ്യനിർവ്വഹണത്തെപ്പറ്റി തുടർന്ന് അതിൽ പ്രതിപാദിച്ചുകാണുന്നു. ഒരു നിരീശ്വരനായിരുന്ന എച്ച്. ജി. വെൽസ് ആണെന്നു തോന്നുന്നു ഒരവസരത്തിൽ ഈ ഭാഗത്തെപ്പറ്റി പറഞ്ഞിരിക്കുന്നതു് ഈ ഗീതം നൂതനവും വിപ്ലവാത്മകവുമായ ഒരു ചിന്താഗതിയെ സൂചിപ്പിക്കുന്നു എന്നത്രേ. ഏതായാലും പ. മാതാവിന്റെ സ്തുതിവചനങ്ങൾ കാതോലികസഭകളിലെ പ്രാർത്ഥനകളിൽ സ്ഥാനംപിടിച്ചിട്ടുണ്ട്. കേവലം എളിയവനായ തന്നിൽക്കൂടെ നിറവേറുവാൻ പോകുന്ന മശിഹായുടെ അവതാരം—നൂറ്റാണ്ടുകളായി യഹൂദജാതി നോക്കിപ്പാർത്തുകൊണ്ടിരിക്കുന്ന മശിഹാ – മൂലം ദൈവത്തിന്റെ വാഗ്ദത്തം നിറവേറുവാൻ പോകുന്നു എന്ന്, ആ മാതാവു ഗ്രഹിച്ചു. തന്നെ ഭയപ്പെടുന്നവരെ തലമുറതലമുറകളായി അനുഗ്രഹിക്കുകയും താണവരെ ഉയർത്തുകയും വിശന്നിരിക്കുന്നവരെ നന്മകളാൽ നിറയ്ക്കുകയും ചെയ്യുന്ന ദൈവം പ. മാതാവിനു ദൈവത്തെപ്പറ്റി ലഭിച്ചിരുന്ന ജ്ഞാനത്തിന്റെ ഒരു ഭാഗികചിത്രമാണതു്. നാം ദൈവത്തെപ്പറ്റി ഏതുപ്രകാരം ചിന്തിക്കുന്നു.

വ്യാഴം. ലൂക്കോസ് 1.57—80.

ഈ അദ്ധ്യായത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന സംഭവങ്ങൾ എല്ലാംതന്നെ ഈ സുവിശേഷത്തിൽ മാത്രം കാണപ്പെടുന്ന വിവരങ്ങളാണ്. അവ ലൂക്കോസിനെങ്ങിനെ ലഭിച്ചു എന്നു പറയുവാൻ നിവൃത്തിയില്ല. എന്നാലും "സകലവും സൂക്ഷ്മമായി പരിശോധിച്ച" ആ ഗ്രന്ഥകർത്താവു വിശ്വസനീയമായി തനിക്കു തോന്നിയ വിവരങ്ങൾ മാത്രമേ തന്റെ ഗ്രന്ഥത്തിൽ ചേർത്തുകാണുവാൻ മാർഗ്ഗമുള്ളു. വൃദ്ധയും വന്ധ്യയുമായിരുന്ന ഏലിശബേത്തു് ഒരു പുത്രനെ പ്രസവിച്ചു. അങ്ങനെ ദൈവദൂതന്റെ അറിയിപ്പ് അക്ഷരപ്രകാരം നിറവേറി. സെഖര്യാവിന്റെയും ഏലിശബേത്തിന്റെയും അനുഭവം അക്ഷരപ്രകാരമല്ലെങ്കിലും അർത്ഥത്തിൽ അനുഭാവികമായിട്ടുള്ളവർ

വായനക്കാരിൽതന്നെ കണ്ടേക്കാമെന്നു വിചാരിക്കുന്നു. അസാദ്ധ്യവും അപ്രാപ്യവുമെന്നു കരുതിയിരുന്ന ഏത്രയെത്ര കാര്യങ്ങളാണ് അത്ഭുതകരമായ വിധത്തിൽ നിറവേറിക്കൊണ്ടിരിക്കുന്നത്. എന്നാലും വിശ്വാസദൗർബല്യംമൂലം മനുഷ്യൻ പിന്നെയും സംശയിക്കുന്നു. സെഖര്യാവിന്റെ സ്തുതിഗീതം പഴയനിയമപ്രവചനങ്ങളുടെ ഒരു സംഗ്രഹവും യോഹന്നാന്റെ ജീവിതവിളിയെക്കുറിച്ചുള്ള വിവരവും അടങ്ങിയതാണ്. കർത്താവിന്റെ മുന്നോടിയായ യോഹന്നാനെക്കുറിച്ച് സുവിശേഷങ്ങളിൽനിന്നു ലഭിക്കുന്ന വിവരംകൊണ്ട് ഒരുവന്റെ ജിജ്ഞാസകൾ തീരുന്നില്ല. കർത്താവിന്റെ ജീവചരിത്രസംഗ്രഹം രേഖപ്പെടുത്തുന്നതിൽ സശ്രദ്ധരായിരുന്ന സുവിശേഷകർത്താക്കൾ തന്റെ മുന്നോടിയെപ്പറ്റി കൂടുതലായി പ്രതിപാദിക്കാതിരുന്നതു സ്വാഭാവികം മാത്രമാണ്.

വെള്ളി. ലൂക്കോസ് 2. 1—14.

കർത്താവു ബേതലഹേമിൽ ജനിച്ചു എന്ന വസ്തുത ചില നിരൂപകരുടെ ഇടയിൽ സംശയാസ്പദമായ ഒരു കാര്യമായിരുന്നു. എല്ലാവരും പേർവഴി ചാർത്തപ്പെടുവാൻ താന്താന്റെ പട്ടണത്തിലേക്കു യാത്രയാകണമെന്ന ആജ്ഞയനുസരിച്ചു കാര്യങ്ങൾ ഏതുവിധം പ്രായോഗികമാക്കുമെന്നുള്ളത് ആ നിരൂപകർക്കു ഹാസ്യസമ്മിശ്രമായ ഒരു പ്രശ്നമായിരുന്നു. എന്നാൽ അടുത്തകാലത്തു നടന്നിട്ടുള്ള ഗവേഷണങ്ങൾ ഈവക സംശയങ്ങളെ ദൂരീകരിക്കുവാൻ സഹായകമായിട്ടുണ്ട്. സമകാലീനവിജ്ഞാനത്തെ അസ്പദമാക്കി ചരിത്രത്തിന്റെ ഏടുകളിൽ മറഞ്ഞുകിടക്കുന്ന സംഭവങ്ങളുടെ സൂക്ഷ്മതയെ നിർണ്ണയിക്കുവാൻ ശ്രമിക്കുന്നവർക്കു വരാവുന്ന ഒരു വലിയ പരാജയമാണിത്.

ദൂതൻ ഇടയന്മാർക്കു പ്രത്യക്ഷപ്പെട്ടിട്ട് അവരോട് അറിയിച്ചതു "കർത്താവായ ക്രിസ്തു എന്ന രക്ഷിതാവു ജനിച്ചിരിക്കുന്നു. നിങ്ങൾക്ക് അടയാളമോ ശീലകൾ ചുറ്റിപ്പശുത്തൊട്ടിയിൽ കിടക്കുന്ന ഒരു ശിശുവിനെ കാണുക" എന്നായിരുന്നു ദൈവത്തിന്റെ മാർഗ്ഗങ്ങൾ പലപ്പോഴും മനുഷ്യന്റെ മാർഗ്ഗത്തിൽ നിന്നു ഭിന്നമാണ്. രക്ഷിതാവായി വരുന്നവൻ രാജോചിതമായി വരുന്നതിനു പകരം എളിയ സാഹചര്യങ്ങളിൽ കൂടെ അഗതനാകുകയെന്നോ? യഹൂദന്മാർക്ക് അവിശ്വസനീയമായ ഒരു പ്രശ്നമായിരുന്നു അത്. ആ ചിന്താഗതിയുടെ ലാഞ്ഛനകൾ നമ്മിലും അടിയുറഞ്ഞുകിടപ്പില്ലേ?

ശനി. ലൂക്കോസ് 2. 15—21.

ഇടയന്മാർ തങ്ങൾക്കു ലഭിച്ച ദർശനമനുസരിച്ചു ബേതലഹേം വരെ പോയി ശിശുവിനെ കണ്ടു വിവരം മറിയയെയും യോസേഫിനെയും അറിയിച്ചിട്ടു മടങ്ങിപ്പോയി. യഹൂദമര്യാദപ്രകാരം എട്ടാം ദിവസം ശിശുവിനു പരിച്ഛേദന നടത്തി ദൈവനിർദ്ദേശപ്രകാരം യേശു എന്നു പേരു വിളിച്ചു. യേശു എന്ന പദത്തിന്റെ അർത്ഥം "യഹോവ രക്ഷയാകുന്നു" എന്നത്രേ. വി. വേദപുസ്തകം ആളുകളുടെയും സ്ഥലങ്ങളുടെയും പേരുകൾക്ക് അസാമാന്യമായ പ്രാധാന്യം നൽകിയിരുന്നു. അതിനു പല ഉദാഹരണങ്ങൾ ഉദ്ധരിക്കാവുന്നതാണ്. നമുക്കോരോരുത്തർക്കും കർത്താവ് ഓരോ പേർ കരുതിയിട്ടുണ്ട്. "നല്ല ഇടയൻ തന്റെ ആടുകളെ പേർ ചൊല്ലി വിളിക്കുന്നു." ഇടയനും ആടുകളും തമ്മിലുള്ള ഉറ്റബന്ധത്തെ സൂചിപ്പിക്കുന്നവയാണ് ആ പേരുകൾ ഓരോന്നും ഇടയനും ആടുകളും തമ്മിലുള്ള ബന്ധം ഏററവും അടുത്തിരിക്കുന്നതു പോലെ തന്നെ ദൈവവും നാമും തമ്മിലുള്ള ബന്ധം ഏററവും അടുത്തതെന്നു പറയുവാൻ കഴിയുമോ?

# ഓർത്തഡോക്സ് സഭയും ദശവൽസര പദ്ധതിയും

[റവ. ഫാദർ തോമസ് മുത്തേടം, പൂന]

സഭ സംവിധാനം ചെയ്തിട്ടുള്ള ദശമുഖപരിപാടികളുടെ കാര്യക്ഷമമായ പ്രവർത്തനത്തിനു നേതൃത്വം നൽകുന്നതിനു ദൈവകൃപയാൽ പത്തു തിരുമേനിമാർ നമുക്കുണ്ട്. രാഷ്ട്രത്തിലോ സമുദായത്തിലോ അഭ്യുന്നതസ്ഥാനങ്ങളിലേക്കു ആരോഹണം ചെയ്യുന്നവരെ വാനോളം പുകഴ്ത്തി സ്ഥാനികളെ അലസന്മാരും ഒരുപക്ഷേ അഹംഭാവികളുമാക്കി തീർക്കുന്ന ചില പത്രപാരമ്പര്യത്തിൽ നിന്നും വ്യതിചലിച്ച് നമ്മുടെ അഭിനവതിരുമേനിമാരിൽ നിന്നും ജനത ആഗ്രഹിക്കുന്ന ചില ശുഭപ്രതീക്ഷകളെ ഒരു നിവേദനമെന്ന നിലയിൽ സമർപ്പിച്ചുകൊണ്ടുള്ള സൃഷ്ടിപരമായ ഒരു മുഖപ്രസംഗം ചർച്ചുവീക്ക്ലിയിൽ പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞു. സഭയ്ക്കുള്ളിലും പുറത്തുമുള്ള അനേകായിരങ്ങൾ ആ നിവേദനത്തെ ഏററു പാടിയിട്ടുണ്ട്. തിരുമേനിമാർ നിവേദനത്തെ സ്വാഗതം ചെയ്തിട്ടും ഉണ്ടാവണം.

എന്റെ ലേഖനം മുഖകരശേഷം അതു രീതിയിലുള്ളതാണ്. ഇൻഡ്യാ ഗവൺമെൻറിന്റെ പഞ്ചവത്സരപദ്ധതിയെ അനുഭാവകക്ഷികൾ വിജയപ്രശംസ ചെയ്യുമ്പോൾ ഡോക്ടർ ജോൺ മത്തായിയെപ്പോലുള്ളവർ അതിന്റെ ദീനപരാജയം തുറന്നു കാണിക്കുകയും തൊഴിലില്ലായ്മയ്ക്കു പരിഹാരമുണ്ടാക്കുകയാണ് ഗവൺമെൻറിന്റെ അടിയന്തിരശ്രദ്ധയ്ക്കു വിഷയമാകേണ്ടതെന്നു ഉൽബോധിപ്പിക്കുകയും ചെയ്യുന്നു.

മലങ്കര സഭയുടെ സ്വാതന്ത്ര്യപ്രഖ്യാപനത്തിനുശേഷം, (പാശ്ചാത്യ പൗരസ്ത്യ രാജ്യങ്ങൾ സ്വതന്ത്ര്യഇൻഡ്യയുടെ പരിപാടികളിൽ ശ്രദ്ധാലുക്കളായിരിക്കുന്നതുപോലെ) അഖില ലോക സഭാ കൌൺസിൽ അംഗത്വം സ്വീകരിച്ചിട്ടുള്ള നമ്മുടെ സഭയെപ്പററി ഇതരന്മാർ അതീവ ശ്രദ്ധ പ്രതിപ്പിക്കുകയും സഭയുടെ ചില വിശ്വാസാനുഷ്ഠാനങ്ങൾ പഠിക്കുന്നതിലും കൂടുതൽ അറിയുന്നതിലും താല്പര്യം പ്രദർശിപ്പിക്കുകയുംചെയ്തുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണിത്.

ഇന്ത്യൻ സംസ്കാരത്തിനും ആചാരാനുഷ്ഠാനങ്ങൾക്കും യോജിച്ചവിധം ഒരു ദേശീയസഭയെന്ന നിലയിൽ വിജയിക്കുവാനുള്ള സാദ്ധ്യത സ്വതന്ത്ര ഓർത്തഡോക്സ് സഭയ്ക്കാണെന്നും മററുള്ള ക്രൈസ്തവസഭകളെല്ലാം തന്നെ പാശ്ചാത്യസംസ്കാരത്തോടു കൂടിയതാകയാൽ ഓർത്തഡോക്സ് സഭയോളം വിജയസാദ്ധ്യത ഇല്ലെന്നും, ആംഗ്ലേയസഭയോടൊപ്പംറോമാസഭയും സമ്മതിക്കുന്നു.

"The orthodox Syrians are encouraged by protestant sects simply for the beauty of their rite. *Even non-christians say sometimes that the Orthodox Syrians will have a bright fnture in India* for the simple reason that their form of worship and their way of livina are more appealing to Indian tastes. It was (by) divine Inspiration that the Holy see allowod us to use our rite."

The Eastern Churches Quarterly എന്ന പേരിൽ ഇംഗ്ലണ്ടിൽ നിന്നും പുറപ്പെടുന്ന കത്തോലിക്കാ പ്രസിദ്ധീകര

ണത്തിൽ മാർ സേവേറിയോസ് തിരുമേനി (തിരുവല്ലാ ബിഷപ്പ്) എഴുതിയിരുന്ന അഭിപ്രായമാണ് മേൽ ഉദ്ധരിച്ചിരിക്കുന്നതു്. പണ്ഡിതനായ റവ. ഫാദർ പ്ളാസിഡ് T. O. C. D—യും അതേ പ്രസിദ്ധീകരണത്തിൽ ഇതേ പരമാർത്ഥം തുറന്നു സമ്മതിച്ചിട്ടുണ്ട്. ഓർത്തഡോക്സ് സഭയുടെ പട്ടത്വത്തെ ചോദ്യംചെയ്യുന്നതല്പരകക്ഷികൾ മലങ്കരെ ഉണ്ടെങ്കിലും കത്തോലിക്കാ സഭ "അവിതർക്കിതമായ വിധത്തിൽ" നമ്മുടെ പട്ടത്വം അംഗീകരിച്ചതിനെ ആശ്രയിച്ച് നമ്മളുമായി Inter Communion (ആത്മീയ സംസർഗ്ഗം) ലഭിക്കാൻ സാദ്ധ്യത ഉണ്ടോ എന്ന് ആംഗ്ലേയസഭയിലെ ഹൈച്ചർച്ചുവിഭാഗം ആരാഞ്ഞുകൊണ്ടിരിക്കുകയാണ്. ഹൈച്ചർച്ചു വകയായി സിലോണിൽനിന്നും പുറപ്പെടുന്ന "The Ceylon Church man" എന്നഇംഗ്ളീഷ് മാസികയുടെ339-ാം പുറത്ത് Inter Communion with the Syrian Orthodox church എന്ന തലക്കെട്ടിൽ Mr. C. A. Botejue (Kotuwegod Rajagiri) 1953 ജൂൺമാസത്തിൽ എഴുതിയിരിക്കുന്ന ഒരു കത്തിലേക്ക് സഭാംഗങ്ങളുടെ ശ്രദ്ധയെ ഞാൻ ക്ഷണിച്ചുകൊള്ളട്ടെ.

ഗ്രീക്ക്, അന്ത്യോഖ്യാ, എത്യോപ്യൻ, അർമ്മീനിയൻ സഭകളുമായി ആദ്ധ്യാത്മിക സംസർഗ്ഗത്തിൽ കഴിയുന്ന ഇൻഡ്യയിലെ സുറിയാനിസഭയുമായി ബന്ധം സ്ഥാപിക്കുവാൻ സിലോൺസഭയിൽ ഒരു സംഘത്തെ നിയോഗിക്കണമെന്നാണ് പ്രസ്തുത കത്തിൽ ആവശ്യപ്പെട്ടിരിക്കുന്നത്. പ്രോട്ടസ്റ്റന്റു സഭകളുമായി ഐക്യം സ്ഥാപിക്കുവാനുള്ള ഇപ്പോഴത്തെ പരിശ്രമം സഫലമായാൽ സിലോൺ സഭയുടെ വ്യക്തിത്വം നശിക്കുമെന്നും അനേകം അംഗങ്ങൾക്കും സുറിയാനി സഭയുമായുള്ള ആദ്ധ്യാത്മികവേഴ്ച ഒരടിയന്തിരാവശ്യമായി തീരുമെന്നാണ് ലേഖകൻ സമർത്ഥിക്കുന്നത്. സുറിയാനിസഭയുടെ പുരാതനത്വം അന്യൂനമായ പട്ടത്വം മുതലായവ അവിതർക്കിതമായ നിലയിലായതുകൊണ്ട് ആ സഭയുമായുള്ള ഐക്യംമൂലം സിലോൺ സഭയുടെ കാതോലികത്വവും സത്യവിശ്വാസവും ശക്തിപ്പെടുകയല്ലാതെ യാതൊരപകടവും വരാനില്ലെന്നു എഴുത്തിൽ ചൂണ്ടിക്കാണിക്കുന്നു.

ഈ കത്തു് ഒരു പത്രത്തിൽ പ്രസിദ്ധീകൃതമായതു നിമിത്തം പലരുടെയും ശ്രദ്ധയിൽ പെട്ടിട്ടുണ്ട്. ഇതിനു് ഒരു മറുപടി ആംഗ്ലേയ ഓർത്തഡോക്സ് സഭയിൽ പെട്ട പലരും പ്രതീക്ഷിക്കുന്നുണ്ട്. അഖിലലോകസഭാ കൌൺസിൽ അംഗത്വം നാം സ്വീകരിച്ച നിലയ്ക്കു ഇതിനു മറുപടി പറവാൻ നമുക്കു കടമയുണ്ട്. ഈദൃശപ്രസ്താവനകളെ അഭിമുഖീകരിക്കുന്നതിനു കാര്യക്ഷമമായ ഒരു പ്രസിദ്ധീകരണവകുപ്പ് നമുക്ക് അത്യാവശ്യമാണ്. സണ്ഡേസ്കൂൾ വകയായി ഒരു പ്രസ്സ് വാങ്ങിയതിലേക്ക് ഒരു തിരുമേനിയുടെ നേതൃത്വത്തിൽ ഒരുവിദഗ്ധകമ്മിറ്റിയുടെ ചുമതലയിൽ ഒരു പ്രസിദ്ധീകരണവകുപ്പ് നമുക്കുണ്ടാകണം. എല്ലാത്തരം പത്രങ്ങളും മാസികകളും വരുത്തി നമ്മെ പരാമർശിക്കുന്ന എല്ലാ പ്രശ്നങ്ങളും കണ്ടുപിടിച്ച് അവയ്ക്കു് യഥാകാലം മറുപടി നൽകണം. നമ്മുടെ വൈദികസിമ്മനാരിയിലെ വിദ്യാർത്ഥികൾക്ക് ഡിഗ്രി ലഭിക്കാത്തതുനിമിത്തം ഡിഗ്രിയിൽ ഭ്രമമുള്ള പല വിദ്യാർത്ഥികളും തിരുമേനിമാരുടെ അനുമതി കൂടാതെതന്നെ മെതഡിസ്റ്റ്, ബാപ്റ്റിസ്റ്റ്, ഫ്റീച്ചർച്ച് ആദിയായ വിഭാഗക്കാരുടെ കോളജ്കളിൽ സ്റ്റൈപ്പന്റു വാങ്ങി പഠനം നടത്തുന്നുണ്ട്. അവിടെയൊക്കെയും നമ്മുടെ വിശ്വാസാചാരങ്ങളെപ്പറ്റി ഓരോ വിദ്യാർത്ഥിയും അജ്ഞത നിമിത്തം ഓരോ അഭിപ്രായം പ്രഫ്സറന്മാരോടും മറ്റു പാശ്ചാത്യസന്ദർശകന്മാരോടും പറയും. തന്നിമിത്തം അവർക്കൊക്കെയും സഭയെക്കുറിച്ച് ലഭിക്കുന്ന അറിവു വിഭിന്നമായിരിക്കും. സഭയെപ്പറ്റിയും അതിന്റെ വിശ്വാസാചാരത്തെപ്പറ്റിയും ഖണ്ഡിതമായ ഒരു അഭിപ്രായം പറയുവാൻ നമ്മുടെ വൈദികവിദ്യാർത്ഥികൾക്കെങ്കിലും സാധിക്കേണ്ടതാണ്. അല്ലാത്തപക്ഷം മാർത്തോമ്മാ സഭയിലെ വിശ്വാസപരമായ അനൈക്യം നമ്മുടെ വൈദികരിലും ഉളവാകും. ഉദാഹരണമായി 1953 ജൂൺ മാസത്തിൽ പ്രസിദ്ധീകൃതമായ എക്ളീസിയാ (Ecclesia) എന്ന ഗ്രന്ഥത്തിൽ വി. കുർബാനയെപ്പറ്റി Rev. C. V. John B. A. B. D. (വടക്കൻ ഡിവിഷൻ സെക്രട്ടറി) എഴുതിയ ലേഖനത്തിൽ വി. കുർബാന യഥാർത്ഥത്തിൽ കർത്താവിന്റെ തിരുശരീരരക്തങ്ങളാകുന്നുവെന്നും "അതിൽ കൂടെയുള്ള കൃപകൾ അനുഭവിക്കുന്നതിനു വിശ്വാസം ആവശ്യമാണെന്നും എന്നാൽ നമ്മുടെ 'വിശ്വാസമല്ല അതു കൂദാശയെ സൃഷ്ടിക്കുന്നതു്', നമ്മുടെ കർത്താവു അതു സ്ഥാപിക്കുകയും കർത്താവിന്റെ കല്പനയനുസരിച്ച് കുർബാന അനുഷ്ഠിക്കപ്പെടുകയും ചെയ്യുമ്പോൾ വി. കുർബാന തന്നെയാണ്; വിശ്വാസമില്ലാത്തവർക്കു വെറും അപ്പവും വീഞ്ഞുമാണ്; എന്നും വാദിക്കുന്നവരുടെ നില അടിസ്ഥാനരഹിതമാണെന്നു" സയുക്തികം സ്ഥാപിക്കുന്നു. Ebel. P. 45.

ഇതുപോലെ 1953 മെയ് 23-ാംനു-ശനിയാഴ്ചയിലെ മനോരമയിൽ "മാർത്തോമ്മാസഭ—ഒരു തിരിഞ്ഞുനോട്ടം" എന്ന തലക്കെട്ടിൽ അദ്ദേഹം പ്രസിദ്ധപ്പെടുത്തിയ ലേഖനത്തിൽ "സഭ ക്രിസ്തുവിന്റെ ശരീരമാണെന്നുള്ള നിലയ്ക്കു് മരിച്ചുപോയ വിശ്വാസികളും ജീവനോടിരിക്കുന്നവരും ചേർന്നുള്ള വി സംസർഗ്ഗമാണ് സഭയെന്നുള്ള കാതോലികതത്വം മാർത്തോമ്മാ സഭയുടെ വിശ്വാസത്തിൽ പെട്ടതാണെന്നും തന്നിമിത്തം മരിച്ചവരെ പ്രാർത്ഥനയിലോർക്കണമെന്നും അദ്ദേഹം സ്പഷ്ടമായി പ്രസ്താവിക്കുന്നു.

എന്നാൽ ഈ ലേഖനങ്ങൾ വായിച്ചു കഴിഞ്ഞ അതേ സമുദായത്തിൽ പെട്ട ചില വൈദികസ്നേഹിതർ എന്നോടു പറഞ്ഞതു് "ഞങ്ങൾ ഈ അഭിപ്രായത്തോട് എതിർക്കുന്നു" എന്നാണ്. പട്ടക്കാരുടെ ഇടയിൽ മൌലികവിശ്വാസത്തെക്കുറിച്ചുപോലും അഭിപ്രായ ഐക്യം ഇല്ലാതെ കാണുന്നതു് ഭിന്നരീതികളിലുള്ള വൈദികസിമ്മനാരികളിൽ അവർക്ക് അഭ്യസനം ലഭിച്ചതു നിമിത്തമാണെന്നു തോന്നുന്നു. എന്നാൽ കത്തോലിക്കാ വൈദികരെ എടുത്തു നോക്കിയാൽ സഭാവിഷയകമായ എല്ലാ കാര്യങ്ങളിലും അഭിപ്രായ ഐക്യം ഉണ്ടായിരിക്കും. നമ്മുടെ വൈദികരും ഒരേ കളരിയിൽ നിന്നും വൈദികാഭ്യസനം നടത്തണമെന്ന് നിർബന്ധം വയ്ക്കണം. ആവശ്യമെന്നു തോന്നുന്നപക്ഷം വൈദികസിമ്മനാരി കാതോലിക്കേറ്റു കോളജിനോടനുബന്ധിച്ചു നടത്തുകയും കോളജിന്റെ ഒരു പ്രത്യേകവകുപ്പായി തിയോളജി അംഗീകരിക്കുകയും ചെയ്യണം. ആ വിഭാഗം സെറാമ്പൂർ യൂണിവേഴ്സിററിയോടു സംഘടിപ്പിക്കണം. അപ്പോൾ ഡിഗ്രി ലഭിക്കുന്നതിനു സൌകര്യമുണ്ടാകും. ഡിഗ്രി ലഭിക്കുമെന്നു കാണുന്നപക്ഷം അവിടെ വിദ്യാർത്ഥികൾ എല്ലാം നമ്മുടെ കോളജിൽ തന്നെ ചേർന്നു പഠിക്കും. മല്പാന്മാരെ കൂടാതെ കോളജിൽ പഠിപ്പിച്ചുകൊണ്ടിരിക്കുന്ന വിദഗ്ധന്മാരായ പ്രൊഫസറന്മാരുടെ സേവനം പ്രത്യേക ചെലവു കൂടാതെ നമ്മുടെ വൈദികസിമ്മനാരിക്കു ലഭിക്കുന്നതും

Licence No. 498 Dated 20-8-1946 Reg. M. 5286



വൈദികവിദ്യാർത്ഥികൾക്ക് കോളജിലെ മററു വിദ്യാർത്ഥികളുടെ ഇടയിൽ ആത്മീയമായ നേതൃത്വം കൊടുത്ത് ബി. എ. പാസ്സായ കുട്ടികളിൽ സ്വാധീനം ചെലുത്തി അവരിൽ ഉത്തമന്മാരെ കണ്ടുപിടിച്ച് വൈദികസെമ്മനാരിയിലേക്ക് ആകർഷിക്കാവുന്നതുമാണ്. വൈദികസെമ്മിനാരിയിൽ ഒരു ഗവേഷണവകുപ്പ് ഏർപ്പെടുത്തി ചിന്തകന്മാരും സമർത്ഥന്മാരുമായവരെ ആകർഷിക്കത്തക്കവണ്ണം ആണ്ടുതോറും ഓരോ സ്കോളർഷിപ്പ് നൽകണം. ഫലപ്രദമായി ഗവേഷണം നടത്തുന്നവർക്കു ഡിഗ്രിയോ സമ്മാനമോ നൽകി പ്രോത്സാഹിപ്പിക്കണം. സഭയുടെ ഒന്നാംതരം ഒരു ചരിത്രം ഇംഗ്ലീഷിൽ ഉണ്ടാകണം. ഇതുവരെയും സഭയുടെ ഒരു ചരിത്രം ഇംഗ്ലീഷിൽ ഉണ്ടായിട്ടില്ല എന്നു പറയുമ്പോൾ ബ. എം. സി. കുര്യാക്കോസ് റമ്പാച്ചന്റെയും ഫാദർ ഐ. ഡാനിയേലിന്റെയും മററും ചരിത്രങ്ങളെപ്പററി ഞാൻ അറിയാതിരിക്കുന്നില്ല. അവ രണ്ടും രണ്ടു വ്യക്തികൾ എഴുതിയ വളരെ സംഗ്രഹമായ ചരിത്രനോട്ടുകളാണെന്നും സഭയുടെ ഔദ്യോഗികമായ പ്രസിദ്ധീകരണമല്ലെന്നും ഓർത്തിരിക്കണം. The Malabar church and other orthodox churches എന്ന 87 പുറങ്ങളുള്ള പുസ്തകത്തിന്റെ 16 പുറങ്ങൾ ഗ്രന്ഥകാരന്റെ ആല്യകൃതിയെപ്പററിയുള്ള അഭിനന്ദനങ്ങളും 7 പുറങ്ങൾ അദ്ദേഹത്തിന്റെ ഇടവകപള്ളിയുടെ ചരിത്രവും 6 പുറങ്ങൾ സ്ഥലത്തു വച്ചു നടന്ന സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ് സമ്മേളനത്തിലേക്കു ലഭിച്ച സന്ദേശങ്ങളും ഒഴിച്ചാൽ മലങ്കര സഭയെപ്പററിയും മററ് ഓർത്തഡോക്സ് സഭകളെപ്പററിയും ലഭിക്കുന്ന അറിവ് തുലോം പരിമിതമാണെന്ന് ഒരു പാശ്ചാത്യൻ, ഞാൻ സംഭാവന ചെയ്ത പുസ്തകത്തിനു മറുപടി എഴുതിയ കത്തിൽ സൂചിപ്പിക്കയുണ്ടായി. മലയാളത്തിൽ പ്രസിദ്ധീകൃതമായ ഫാദർ കെ. ഡാനിയേലിന്റെ ചരിത്രം അഭിനന്ദനാർഹമാണ്. പക്ഷേ അതിനെ സംബന്ധിച്ചു ചില മാസികകളിലുണ്ടായ വിമർശനങ്ങൾ ("തിരുത്തലുകൾ") നിമിത്തം പൊതുജനമദ്ധ്യത്തിൽ തെററിദ്ധാരണകൾ ഉണ്ടായിട്ടുണ്ട്.

മാർത്തോമ്മാ സഭ വകയായും സഭാംഗങ്ങളിൽ ചിലരുടേതായും ചില സഭാചരിത്രങ്ങൾ പ്രസിദ്ധീകൃതമാകുകയും ചരിത്രപരമായ ചില ലേഖനങ്ങൾ ഇംഗ്ലണ്ട്, അമേരിക്ക തുടങ്ങിയ രാജ്യങ്ങളിൽ നിന്നുള്ള മാസികകളിൽ സ്ഥലം പിടിക്കുകയും ചെയ്തിട്ടുണ്ട്. അവയിൽ പലതിലും പുരാതന മാർത്തോമ്മാസഭ "നവീകരണ" സഭയാണെന്നു യാക്കോബായസഭയും മററും സഭയിലെ ആത്മീയപുനരുദ്ധാരണപ്രസ്ഥാനത്തോട് വിയോജിച്ചു മാറി നിൽക്കുന്നവരാണെന്നും നിരങ്കുശം പ്രതിപാദിച്ചിട്ടുണ്ട്. നിങ്ങളുടെ സഭ മാർത്തോമ്മാസഭയിൽ നിന്നും പിരിഞ്ഞിട്ട് എത്ര വർഷമായെന്നു ജബൽപ്പൂർ തിയോളജിക്കൽ കോളജിൽ പഠിക്കുന്ന നമ്മുടെ ഒരു ബി. ഡി. വിദ്യാർത്ഥിയോട് ഹാർപ്പർ സായ്പ് (അദ്ദേഹം നമ്മുടെ പട്ടംകൊടയിൽ സംബന്ധിക്കുന്നതിന്റെ തലേ മാസം) ചോദിച്ചതായും ചരിത്രം കോട്ടി മറിക്കുന്നതിന്റെ ഭവിഷ്യത്തിനെപ്പററിയും നമ്മുടെ ചരിത്രരചനയുടെ അനാസ്ഥയെപ്പററിയും പ്രസ്തുത വിദ്യാർത്ഥി ചിന്തിച്ചു ഖേദിക്കുകയുണ്ടായി എന്ന് എന്റെ പേർക്ക് എഴുതുകയുണ്ടായി.

"Diectory of churches and Missions in India" എന്ന പ്രസിദ്ധീകരണത്തിൽ യാക്കോബായസഭയെപ്പററി ഒന്നും പറഞ്ഞുകാണുന്നില്ല. ഓർത്തഡോക്സ് സഭയ്ക്ക് ആകെ M. D, M. G. M, ബാലികാമഠം ഇങ്ങനെ മൂന്ന് ഹൈസ്കൂളുകളുള്ളതായി രേഖപ്പെടുത്തിയിട്ടുണ്ട്. 1949 – ലെ ഈ പ്രസിദ്ധീകരണത്തിൽ നമ്മുടെ മിഡിൽസ്കൂളുകളും പ്രൈമറിസ്കൂളുകളും മററു സ്ഥാപനങ്ങളും സംബന്ധിച്ചുള്ള വിവരങ്ങൾ കാണുന്നില്ല. എന്നാൽ മാർത്തോമ്മാസഭയുടെ എല്ലാ സ്ഥാപനങ്ങളും 1949 വരെയുള്ളതു കാണുന്നുണ്ട്.

ഈ ഡയറക്ടറിയുടെ കോപ്പി എല്ലാ രാജ്യങ്ങളിലും വിതരണം ചെയ്യപ്പെട്ടപ്പോൾ Syrianchurches എന്നുള്ള തലക്കെട്ടിൽ Mar Thoma syrian church of Malabar–ന്റെ വകയായി 10 ഹൈസ്കൂളുകളും 25 മിഡിൽസ്കൂളുകളും 100 പ്രൈമറിസ്കൂളുകളും (ഓരോന്നിന്റെയും പേരു സഹിതം) ഉണ്ടെന്നു രേഖപ്പെടുത്തുകയും ഓർത്തഡോക്സ് സഭയെപ്പററി പ്രസ്താവിക്കുന്നതിനു മുമ്പായി 1 എന്ന നമ്പർ കൊടുത്ത് 'This church is an autonomous episcopal church. It is believed to have been founded by the Apostle Mar Thoma or St. Thomas in the first century of the christian era & is called the Mar Thoma Chuach after that Apostle's name. The epithet 'Syrian' was later added to that name because those christians of Mar Thoma happened to mingle with the colonies of syrians from persia and other places and to use Syrian litergies in their worship. There is sufficient historical evidence to support the Apostolic origin and succession of this church") എന്നു തുടങ്ങിയുള്ള അതേ ഗ്രന്ഥത്തിലെ ചരിത്രഭാഗം വായിച്ചുകഴിഞ്ഞു രണ്ടാമതു മാത്രം The orthodox syrian church of Malabar (3 ഹൈസ്കൂളുകൾ മാത്രമുള്ള കൂട്ടർ) നെക്കുറിച്ചു വായിക്കാനിടയാകുകയും ചെയ്യുന്ന പാശ്ചാത്യർ ഓർത്തഡോക്സ് മാർത്തോമ്മായിൽനിന്നും പിരിഞ്ഞതാണെന്നു ധരിക്കുന്നതിൽ പിശകുണ്ടോ?

ആംഗ്ലേയസഭയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തുന്ന ഡയറക്ടറിയിൽ നമ്മുടെ സ്ഥാപനകളുടെ എണ്ണം കുറഞ്ഞുപോയതിനു ഉത്തരവാദികൾ ആരാണ്, നാംതന്നെയാണെന്നാണ് എന്റെ അഭിപ്രായം.

നമ്മേക്കാൾ പിന്നീടുമാത്രം സ്ഥാനാഭിഷേകം ചെയ്യപ്പെട്ട മാർത്തോമ്മാസഭയിലെ പുതിയ തിരുമേനിമാർ ഓരോരുത്തരുടെയും ഇടവക തിരിച്ചു ഓരോ ഇടവകയിലും ഉൾക്കൊള്ളുന്ന പള്ളികളുടെയും സ്ഥാപനകളുടെയും പേരുസഹിതം റിപ്പോർട്ടും മെത്രാപ്പോലീത്തായുടെ കല്പനയും പ്രസിദ്ധീകരിച്ചുകഴിഞ്ഞു. നാം എന്തു ചെയ്തു?

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam